പ്പെടുത്തുകയല്ലയോ? അച്ഛൻ ഉടനെ വടക്കോട്ടു പോവുകയാണ് നല്ലത്. ഇനിയും ഞാൻ യഥാപൂർവ്വം നീചവൃത്തി കൈക്കൊണ്ടേക്കുമെന്ന് അച്ഛൻസംശയിക്കേണ്ട. എന്റെ മനസ്സ് ഈശ്വരസേവയിങ്കൽ ഉറച്ചുപോയി. അത് ഒരിക്കലും ഇളകുന്നതല്ല.

ഇങ്ങനെയൊക്കെപ്പറഞ്ഞു സമ്മതിപ്പിച്ച് അച്ഛനെ ഇല്ലത്തേക്ക് മടക്കി അയച്ചിട്ടു മഹൻനമ്പൂരി ഭഗവാനെ സേവിച്ചുകൊണ്ട് ശുചീന്ദ്രത്തുതന്നെ താമസിച്ചു. ഒരുനേരം മാത്രം ഉണ്ടുകൊണ്ടാണ് അദ്ദേഹം ഭജനമാരംഭിച്ചത്. ആറു മാസം കഴിഞ്ഞപ്പോൾ അതും വേണ്ടെന്നുവെച്ചു. നാഴി പാലും രണ്ടോ മൂന്നോ പഴവും മാത്രം ഒരുനേരം കഴിച്ചുകൊണ്ടാണ് പിന്നെ ഭജിച്ചത്.

ഇങ്ങനെ ശുചീന്ദ്രത്ത് ഒരു സംവത്സരത്തെ ഭജനം നിർവ്വഹിച്ചതിന്റെ ശേഷം മഹൻനമ്പൂരി തിരുവനന്തപുരത്തേക്ക് പോയി. അവിടെച്ചെന്നു പത്മനാഭസ്വാമി ക്ഷേത്രത്തിൽ ഭജനം തുടങ്ങി. അതു മൌനവ്രത ത്തോടുകൂടിയായിരുന്നു. അന്നും ഭക്ഷണം പ്രതിദിനം മദ്ധ്യാഹ്നമാകു മ്പോൾ മാധ്യന്ദിനകർമ്മം കഴിച്ചതിന്റെ ശേഷം നാഴി പാലും രണ്ടോ മൂന്നോ കദളിപ്പഴവും മാത്രമായിരുന്നു. അത് തന്നെ വല്ലവരും കൊണ്ടു ചെന്നു കൊടുത്താൽ കഴിക്കുമെന്നല്ലാതെ വേണമെന്നു നിർബന്ധമില്ലാ യിരുന്നു.

സ്വാമിയാരുടെ പെട്ടിയിലിരുന്ന പണം തട്ടിയെടുത്തു കൊണ്ടു പോയി പാശി കളിച്ചു കളഞ്ഞു എന്നു കേട്ടപ്പോൾ പെട്ടെന്നുണ്ടായ കോപം നിമിത്തം ആ നമ്പൂതിരിക്ക് അഗ്രശാലയിൽ ചോറ് കൊടുക്കരു തെന്നു കല്പിച്ചു ചട്ടം കെട്ടിയെങ്കിലും പിന്നീട് തിരുമനസ്സിലേക്ക് അതിനെക്കുറിച്ച് പശ്ചാതാപമുണ്ടായി. ഒരു ബ്രാഹ്മണകുലത്തിൽ ജനിച്ചയാൾ എങ്ങനെയിരുന്നാലും അദ്ദേഹത്തിനു ചോറ് കൊടുക്കരു തെന്നു താൻ വിരോധിച്ചത് വലിയ സാഹസവും കഷ്ടവുമായിപ്പോയി എന്നാണ് പിന്നീട് തിരുമനസ്സിൽതോന്നിയത്. അദ്ദേഹത്തെ വരുത്തി മനസ്താപം തീർത്തു സന്തോഷിപ്പിക്കണമെന്നും തിരുമനസ്സിൽവിചാരിച്ചു. കാര്യാന്തരങ്ങൾകൊണ്ട് അത് സാധിച്ചില്ലെന്നു മാത്രമേ ഉള്ളൂ. അങ്ങനെ ഇരുന്നപ്പോഴാണ് ആ നമ്പൂതിരി സന്യാസവൃത്തി സ്വീകരിച്ചുക്കൊണ്ട്

തിരുവനന്തപുരത്തുവന്നു പത്മനാഭസ്വാമിക്ഷേത്രത്തിൽ ഭജനം തുടങ്ങിയിരിക്കുന്നു എന്നു തിരുമനസ്സിലേക്ക് അറിവുകിട്ടിയത്.

അടുത്തദിവസം കൊവിലെഴുന്നുള്ളത്തു സമയത്ത് അദ്ദേഹം ഒറ്റക്കല്ലുമണ്ഡപത്തിൽ കണ്ണുമടച്ചിരുന്നു ജപിക്കുന്നത് കല്പിച്ചു കാണുകയും ചെയ്തു. താപസവേഷത്തെ ധരിച്ചും ബ്രഹ്മതേജസ്സിൽ മുഴുകിയുമിരുന്ന അദ്ദേഹത്തെക്കണ്ടിട്ടു തിരുമനസ്സിലേക്ക് അസാമാന്യമായ ഭക്തിയും ബഹുമാനവും തോന്നി. തിരുമനസ്സുകൊണ്ട് അദ്ദേഹത്തെ സൂക്ഷിച്ചു നോക്കിക്കൊണ്ട് കുറച്ചു നേരം അവിടെ എഴുന്നള്ളി നിന്നു. അതിനിടയ്ക്കു നമ്പൂതിരി കണ്ണുതുറക്കുകയും തിരുമേനിയെ കാണുകയും സ്വല്പമായി മന്ദസ്മിതം ചൊരിയുകയും ചെയ്തു. ഉടനെ തിരുമനസ്സുകൊണ്ട് മന്ദഹാസത്തോടുകൂടി "അവിടേക്കു വല്ലതും ആവശ്യമുണ്ടെങ്കിൽ പറയണം. എന്നാൽ കഴിയുന്നതൊക്കെ ചെയ്‌വാൻ ഞാൻ സന്നദ്ധനാണ്" എന്നു കല്പിച്ചു. അപ്പോൾ നമ്പൂതിരി, "എനിക്ക് ആവശ്യമായിട്ടുള്ളത് ഈശ്വരനെ കാണുകയാണ്. വേറെ യാതൊന്നും എനിക്കാവശ്യമില്ല" എന്നു നിലത്തെഴുതിക്കാണിച്ചു. അതു കണ്ടിട്ട് തിരുമനസ്സുകൊണ്ട് "അതിനു ഞാനൊന്നും ചെയ്യേണ്ടതായിട്ടില്ലല്ലോ" എന്നു കല്പിച്ചിട്ടു കൊട്ടാരത്തിലേയ്ക്കെഴുന്നള്ളി. നമ്പൂരിക്കു പതിവായി നാഴി പാലും മൂന്നു കദളിപ്പഴവും മാത്രമേ ആഹാരമുള്ളൂ എന്നറിയുകയാൽ പതിവായി മദ്ധ്യാഹ്നമാകുമ്പോൾ അത്രയും പാലും പഴവും ഒറ്റക്കല്ലുമണ്ഡപത്തിൽ കൊണ്ടുചെന്നു വെച്ചുകൊടുക്കുന്നതിന് കല്പിച്ചു ചട്ടംകെട്ടുകയും ഒരു ബ്രാഹ്മണൻ പതിവായി അതു കൊണ്ടുചെന്നു കൊടുക്കുകയും നമ്പൂരി അതെടുത്തു കഴിക്കുകയും ചെയ്തു കൊണ്ടിരുന്നു.

നമ്പൂരി ഇപ്രകാരം പത്മനാഭസ്വാമിയെസ്സേവിച്ചുകൊണ്ടിരുന്ന കാലത്ത് ക്ഷേത്രത്തിൽ സ്വാമിദർശനത്തിനായി ചെല്ലുന്നവർ യഥാശക്തി ഒന്നും രണ്ടും നാലും അതിലധികവും പണം വീതം നമ്പൂരിയുടെ മുമ്പിലുംവെച്ചു വന്ദിച്ചിരുന്നു. നമ്പൂരി ആ പണമെല്ലാമെടുത്തു ശേഖരിച്ചു വെച്ചു സ്വാമിയാർ പതിവായി പത്മനാഭസ്വാമിക്കു പുഷ്പാഞ്ജലി കഴിക്കാനായി ക്ഷേത്രത്തി!ൽച്ചെല്ലുമ്പോൾ അതെടുത്തുകൊണ്ടു പൊയ്ക്കൊള്ളുവാൻ കൈകൊണ്ടു ആംഗ്യം കാണിക്കുകയും സ്വാമിയാർ എടുത്തുകൊണ്ടുപോകുകയും പതിവായി. അങ്ങനെ സ്വാമിയാർക്കു മുമ്പു കാണാതെപോയ സംഖ്യ കഴിഞ്ഞു പത്തിരട്ടി അധികമായിട്ടും നമ്പൂരി ആ

പതിവിനെ ഭേദപ്പെടുത്തിയില്ല. നമ്പൂരിക്കു പതിവായി വളരെ പണം കിട്ടുകയും കിട്ടുന്നതെല്ലാം സ്വാമിയാർക്കു കൊടുക്കുകയും ചെയ്തു കൊണ്ടിരുന്നു.

അങ്ങനെ ഒരു സംവത്സരം കഴിഞ്ഞപ്പോൾ നമ്പൂരി ഭജനവും മൗനവ്രതവും മതിയാക്കീട്ടു സ്വാമിയാരുമഠത്തിൽച്ചെന്നു സ്വാമിയാരെ ക്കണ്ടു നമസ്ക്കരിച്ചിട്ട് സന്യാസം കൊടുക്കണമെന്നപേക്ഷിച്ചു. അപ്പോൾ സ്വാമിയാർ "അങ്ങേക്കു സന്യാസം തരുവാൻ തക്കവണ്ണ യോഗ്യത എനിക്കില്ല. തപശ്ശക്തികൊണ്ടും ഈശ്വരഭക്തി കൊണ്ടും അങ്ങ് എന്നെ അതിശയിച്ചിരിക്കുന്നു. അതിനാൽ ഇക്കാര്യം എന്നെക്കാൾ യോഗ്യതയുള്ള വരുടെ അടുക്കൽ അപേക്ഷിക്കേണ്ടതാണ്" എന്നു പറഞ്ഞു. ഉടനെ നമ്പൂരി "അവിടുന്ന് ഇങ്ങനെ അരുളിച്ചെയ്യുന്നത് സങ്കടമാണ്. അവിടുത്തേ ഞാൻ എന്റെ ശ്രീഗുരുക്കളായി മനസ്സുകൊണ്ടു സ്വീകരിച്ചു കഴിഞ്ഞിരിക്കുന്നു. ഇനി ഞാൻ ഇക്കാര്യത്തിനായി മറ്റൊരാളുടെ അടുക്കൽ അപേക്ഷിക്കണ മെന്നു വിചാരിക്കുന്നില്ല" എന്നു പറഞ്ഞു നിർബന്ധപൂർവ്വം മുട്ടിക്കൂടുക യാൽ ഒടുക്കം സ്വാമിയാർ സമ്മതിച്ചു നമ്പൂരിക്കു യഥാവിധി സന്യാസം കൊടുത്തു. അപ്പോൾ മുതൽ അദ്ദേഹത്തിനു "പുല്ലങ്കോട്ടു മഹൻനമ്പൂരി" എന്നുണ്ടായിരുന്ന പേരു പോയി "പുല്ലങ്കോട്ടു സ്വാമിയാർ" എന്നു നാമം സിദ്ധിച്ചു.

അനന്തരം പുല്ലങ്കോട്ടു സ്വാമിയാർ തന്റെ ശ്രീഗുരുക്കളായി പുഷ്പാഞ്ജലി സ്വാമിയാരെ വന്ദിച്ച് അനുവാദം വാങ്ങിക്കൊണ്ടു അവിടെ നിന്നു പോയി. പൂർവ്വാശ്രമമായ പുല്ലങ്കോട്ടില്ലത്തെത്തി മാതാപിതാക്ക ന്മാരെ കണ്ടു താൻ സന്യസിച്ചിരിക്കുന്നുവെന്നും ഗംഗാസ്നാനത്തിനു പോവുകയാണെന്നുമുള്ള വിവരം അറിയിച്ചു. അപ്പോൾ അച്ഛൻ നമ്പൂരി "ഇനി ഞങ്ങളിവിടെ താമസിക്കുന്നതെന്തിനാണ്? കുടുംബം നാമാവശേഷ മാകുക എന്നുള്ളത് ഇപ്പോൾത്തന്നെ കഴിഞ്ഞിരിക്കുന്നു. ഞങ്ങൾ ഇവിടെ ക്കിടന്നു മരിച്ചാൽ ശേഷക്രിയ ചെയ്‌വാനും ആരുമില്ലല്ലോ. അതിനാൽ ഞങ്ങളും ഗംഗാസ്നാനത്തിനു തന്നെ പോരികയാണ്" എന്നു പറയുകയും സ്വാമിയാർ അതു പൂർണ്ണമായി സമ്മതിക്കുകയും ചെയ്തു.

അവർ മൂന്നുപേരും കൂടി സ്വദേശത്തുനിന്നു പുറപ്പെട്ടു യഥാക്രമം കാശിയിലെത്തി. മുറയ്ക്കു ഗംഗാസ്നാനവും വിശ്വനാഥദർശനവും നടത്തി

ക്കൊണ്ടു സസുഖം അവിടെ താമസിച്ചു. അങ്ങനെ കുറച്ചുകാലം കഴിഞ്ഞപ്പോൾ അച്ഛൻ നമ്പൂരിയും തദനന്തരം അദ്ദേഹത്തിന്റെ ധർമ്മപത്നിയും കാലധർമ്മത്തെ പ്രാപിക്കുകയും അവരുടെ മൃതശരീരം സ്വാമിയാർ ചില ബ്രാഹ്മണരെക്കൊണ്ടെടുപ്പിച്ചു ഗംഗയിലിടുവിക്കുകയും ചെയ്തു. പിന്നെ യഥാകാലം സ്വാമിയാരും സ്വർഗ്ഗാരോഹണം ചെയ്തു. പുല്ലങ്കോട്ട് അച്ഛൻ നമ്പൂരി തന്റെ സഹധർമ്മചാരിണി ഗർഭം ധരിച്ചിരുന്ന കാലത്തു വെണ്ണ മുതലായവ ജപിച്ചും പലരെക്കൊണ്ടു ജപിപ്പിച്ചും കൊടുത്തതുകൊണ്ടാണല്ലോ ഒടുക്കം അദ്ദേഹത്തിന്റെ പുത്രൻ സദ്വൃത്തനും സന്യാസിയുമായിത്തീർന്നത്. അതിനാൽ ദിവ്യമന്ത്രങ്ങളുടെ ശക്തി എപ്പോഴെങ്കിലും ഫലിക്കുമെന്നുതന്നെ വിശ്വസിക്കാം.

# 101. പനച്ചിക്കാട്ടു സരസ്വതി

പനച്ചിക്കാടെന്നു പറയപ്പെടുന്നത് ഉത്തരതിരുവിതാംകൂറിൽ കോട്ടയം താലൂക്കിൽ ചേർന്നതും കാടമുറി ഗ്രാമത്തിലുൾപ്പെട്ടതുമായ ഒരു പ്രദേശമാണ്. അവിടെയുള്ള കിഴുപ്പുറത്തു നമ്പൂരിയുടെ ഇല്ലത്തു പണ്ടൊരു കാലത്ത് (കൊല്ലവർഷം ആറാം ശതാബ്ദത്തിലെന്നാണ് കേൾവി) ഒരു നമ്പൂരിയും അദ്ദേഹത്തിന്റെ ധർമ്മപത്നിയും മാത്രമായി ത്തീർന്നു. നമ്പൂരിക്ക് ഷഷ്ടിപൂർത്തി കഴിഞ്ഞിട്ടും പുരുഷസന്താനമുണ്ടാ യില്ല. അതിനാൽ നമ്പൂരി "അപുത്രസ്യ കുതോ മുക്തി" എന്നു വിചാരിച്ചു വിഷാദിച്ചു ഗംഗാസ്നാനത്തിനായി പുറപ്പെട്ടു. അങ്ങനെ പോയ വഴിക്ക് അദ്ദേഹം മൂകാംബിയിൽ ചെന്നുചേരുകയും അവിടെ ഏതാനും ദിവസം ഭഗവതിയെ ഭജിച്ചിട്ടു പോകാമെന്നു നിശ്ചയിച്ചു ഭജനമാരംഭിക്കുകയും ചെയ്തു.

നമ്പുരി ദൃഢഭക്തിയോടുകൂടി ഒരു സംവത്സരം ഭജിച്ചു. അതിനിടയ്ക്ക് ഒരു ദിവസം രാത്രി അദ്ദേഹം കിടന്ന് ഉറങ്ങിയിരുന്നപ്പോൾ സർവ്വാംഗസുന്ദരിയായ ഒരു സ്ത്രീ അദ്ദേഹത്തിന്റെ അടുക്കൽച്ചെന്ന്, "അങ്ങ് ഇനി ഗംഗാസ്നാനം ചെയ്താലും. അങ്ങേക്ക് ഈ ജന്മത്തിൽ സന്തതികളുണ്ടാവുക അസാദ്ധ്യമാണ്. അതിനാൽ അതിനായി കഷ്ട പ്പെടണമെന്നില്ല. നാളെത്തന്നെ സ്വദേശത്തേക്കു മടങ്ങിപ്പൊയ്ക്കൊള്ളൂ. അങ്ങയുടെ ഇല്ലത്തിനടുത്തുള്ള കരുനാട്ടില്ലത്ത് ഇപ്പോൾ ഒരന്തർജ്ജന ത്തിനു ഗർഭമുണ്ടായിട്ടുണ്ട്. അവിടെച്ചെന്ന് ആ ഇല്ലത്തെ ഗൃഹസ്ഥനോട് അദ്ദേഹത്തിന്റെ അന്തർജ്ജനം പ്രസവിച്ചു രണ്ടുണ്ണികളുണ്ടാകുമെന്നും അതിലൊരുണ്ണിയെ അങ്ങേക്കു തരണമെന്നും പറയുക. അദ്ദേഹം സമ്മതിച്ചു സസന്തോഷം ഒരുണ്ണിയെ അങ്ങേക്കു തരും. ആ ഉണ്ണിയെ മുലകുടി മാറിയാലുടനെ വാങ്ങി അങ്ങയുടെ ഔരസപുത്രനെപ്പോലെ വളർത്തുകയും ചൗളം, ഉപനയനം മുതലായവ യഥാകാലം നടത്തുകയും വേണം. അദ്ദേഹത്തിനു പത്തു പുത്രന്മാരുണ്ടാകും. പിന്നെ എന്നും അങ്ങയുടെ ഇല്ലത്തു പുരുഷന്മാർ പത്തുപേരിൽ കുറയാതെ ഉണ്ടായിരിക്കും. അങ്ങ് ഒട്ടും സംശയിക്കേണ്ട. സകല കാര്യങ്ങളും സാധിപ്പിച്ചു തരുന്നതിനായി ഞാനും അങ്ങയുടെ കൂടെപ്പോരാം" എന്നു പറഞ്ഞതായി തോന്നി. ഉടനെ അദ്ദേഹമുണർന്നു കണ്ണു തുറന്നുനോക്കീട്ട്

അവിടെയെങ്ങും ആരെയും കണ്ടില്ല. എങ്കിലും ഇതു മൂകാംബികാ ദേവിയുടെ അരുളപ്പാടാണെന്നു വിശ്വസിച്ച് നമ്പൂരി പിറ്റേ ദിവസം തന്നെ രാവിലെ കുളിച്ച് ദേവിയെ വന്ദിച്ചിട്ട് ഊണും കഴിച്ചു മടങ്ങിപ്പോന്നു.

അദ്ദേഹം സ്വദേശത്തെത്തിയ ക്ഷണത്തിൽത്തന്നെ കരുനാട്ടില്ലത്തു ചെന്ന് അവിടത്തെ ഗൃഹസ്ഥൻനമ്പൂരിയെക്കണ്ട് അദ്ദേഹത്തിന്റെ അന്തർജ്ജനത്തിനു ഗർഭമുണ്ടെന്നും ആ അന്തർജ്ജനം ഇരട്ട പ്രസവിച്ചു രണ്ടുണ്ണികളുണ്ടാകുമെന്നും അതിലൊരുണ്ണിയെ തനിക്കു തരണമെന്നും പറഞ്ഞു. അവിടെ അപ്പോൾ അന്തർജ്ജനത്തിനു ഗർഭമുണ്ടോ ഇല്ലയോ എന്നു സംശയിച്ചിരിക്കുകയായിരുന്നു. കിഴുപ്പുറത്തു നമ്പൂരിയുടെ വാക്കു കേട്ടപ്പോൾ കരുനാട്ടു നമ്പൂരി ഏറ്റവും സന്തോഷിക്കുകയും രണ്ടുണ്ണികൾ ഒരുമിച്ചുണ്ടാകുന്ന പക്ഷം ഒരുണ്ണിയെ കൊടുത്തേക്കാമെന്നു സമ്മതിക്കുകയും ചെയ്തു.

അനന്തരം കിഴുപ്പുറത്തു നമ്പൂരി കുളിച്ചു ക്ഷേത്രത്തിൽച്ചെന്നു സ്വാമിദർശനം കഴിച്ചിട്ട് ഇല്ലത്തേക്കു പോകാമെന്നു വിചാരിച്ചു കുളിക്കാൻ പോയി. അവിടെ ആ ദേശത്തുള്ള ചില നമ്പൂരിമാരുടെ വകയായി പണ്ടേ തന്നെയുള്ള വിഷ്ണുക്ഷേത്രത്തിന്റെ തെക്കുവശത്തു സ്വല്പം കിഴക്കോട്ടു മാറിയുള്ള കുളത്തിലാണ് കിഴുപ്പുറത്തു നമ്പൂരി കുളിക്കാൻ പോയത്. നമ്പൂരി തന്റെ കയ്യിലുണ്ടായിരുന്ന ഓലക്കുട കുളത്തിന്റെ പടിഞ്ഞാറേ കരയിൽ വെച്ചിട്ട് കുളത്തിലിറങ്ങി കുളിച്ചു. കുളി കഴിഞ്ഞ് വന്ന് അദ്ദേഹം കുടയെടുക്കുവാൻ നോക്കിയപ്പോൾ കുട നിലത്തുനിന്ന് ഇളകാത്തവിധത്തിൽ അവിതെ ഉറച്ചുപോയിരുന്നു. "ഇതെന്തൊരത്ഭുതം!" എന്നു വിചാരിച്ച് അദ്ദേഹം ഇതികർത്തവ്യതാമൂഢനായി അങ്ങനെ അവിടെ നിന്ന സമയം എവിടെ നിന്നോ ഒരു ദിവ്യപുരുഷൻ അവിടെ ചെന്ന് അദ്ദേഹത്തോട് "മൂകാംബികാദേവി അങ്ങയുടെ കൂടെപ്പോന്ന് ഈ കുടയിൽ ഇളകൊണ്ടിരിക്കുകയാണ്. ദേവിയെ ഈ കുടയിൽനിന്ന് ആവാഹിച്ച് ഒരു വിഗ്രഹത്തിന്മേലാക്കി കുടിയിരുത്തിയാലല്ലാതെ കുട ഇവിടെ നിന്ന് ഇളകിപ്പോകയില്ല. ഈ കുളത്തിന്റെ പടിഞ്ഞാറുവശത്തുള്ള മലയുടെ മുകളിൽ സ്വല്പം തെക്കുമാറി കാട്ടിനകത്ത് ഒരു ശിലവിഗ്രഹം കിടക്കുന്നുണ്ട്. അതെടുത്തുകൊണ്ടുവന്ന് ദേവിയെ അതിന്മേലാവാഹിച്ചു കുടിയിരുത്തിയാൽ മതി. എന്നാൽ ഈ വിഗ്രഹം പണ്ട് ഈ വനത്തിൽ തപസ്സു ചെയ്ത് താമസിച്ചിരുന്ന ചില ദിവ്യന്മാർ വെച്ചു പൂജിച്ചിരുന്നതാകയാൽ ആ

ബിംബത്തിങ്കൽ പൂജ കഴിക്കുവാൻ തക്കവണ്ണം തപശ്ശക്തിയുള്ളവർ ഇപ്പോൾ ഭൂലോകത്തിലുണ്ടെന്നു തോന്നുന്നില്ല. അതിനാൽ ആ ബിംബ ത്തിന്മേൽ ദേവിയെ ആവാഹിച്ച് ഇവിടെ കിഴക്കോട്ട് ദർശനമായി കുടിയിരുത്തുകമാത്രം ചെയ്താൽ മതി. പതിവായി പൂജിക്കുന്നതിന് ആ ബിംബത്തിന്റെ നേരെ പടിഞ്ഞാട്ടു ദർശനമായി ഒരു അർച്ചനാബിംബംകൂടി സ്ഥാപിച്ചുകൊള്ളണം. പൂജാനിവേദ്യാദികിഅളെല്ലാം ആ അർച്ചനാബിംബ ത്തിങ്കൽ മാത്രം മതി. മറ്റേ ബിംബത്തിങ്കൽ വന്ദിക്കുകയും ചെയ്താൽ മതി. ഇങ്ങനെയൊക്കെ ചെയ്താൽ ദേവി പ്രസാദിക്കും. എന്നാൽ കാട്ടിൽ കിടക്കുന്ന ആ ബിംബം എടുത്തുകൊണ്ടുപോരുനന്തിനു സ്വല്പമൊരു പ്രതിബന്ധമുണ്ട്. അതും പറഞ്ഞേക്കാം. ആ ബിംബത്തിനു കാവലായി അവിടെ ഒരു യക്ഷിയുടെ വാസമുണ്ട്. ആ യക്ഷിയെ സന്തോഷിപ്പിച്ചു സമ്മതിപ്പിക്കാതെ ബിംബമെടുത്തുകൊണ്ടുപോന്നാൽ ആ യക്ഷി എന്തെങ്കിലും ആപത്തുണ്ടാക്കിത്തീർക്കും. എന്നാൽ ആ യക്ഷിയെ പ്രസാദിപ്പിക്കാൻ വലിയ പ്രയാസമൊന്നുമില്ല. കുറച്ചു തരിപ്പണ (വറപൊടി)വും ശർക്കരയും ഒരു കരിക്കുംകൂടി കൊണ്ടുപോയി ഒരു നിവേദ്യം കഴിച്ചാൽ മതി. പിന്നെ യാതൊരുപദ്രവവുമുണ്ടാവുകയുമില്ല" എന്നു പറഞ്ഞിട്ട് ആ ദിവ്യൻ അപ്പോൾത്തന്നെ മറയുകയും ചെയ്തു.

പിന്നെ കിഴുപ്പുറത്തു നമ്പൂരി ആ ദിവ്യൻ പറഞ്ഞതുപോലെയെല്ലാം ചെയ്യുകയും അവിടെ സരസ്വതീദേവിയുടെ സാന്നിദ്ധ്യവും ചൈതന്യവും വേണ്ടതുപോലെ ഉണ്ടായിത്തീരുകയും അപ്പോൾ നമ്പൂരിയുടെ ഓലക്കുട വെച്ച സ്ഥലത്തുനിന്ന് എടുക്കാറാവുകയും ചെയ്തു. ഇപ്രകാരമാണ് പനച്ചിക്കാട്ടു സരസ്വതിയുടെ ആഗമം. അവിടെ ദേവിയെ ആവാഹിച്ച് ആദ്യം കുടിയിരുത്തിയ ബിംബത്തിനു മാത്രമേ സ്വരൂപം കാണുന്നുള്ളൂ. അർച്ചനാബിംബമായി സ്ഥാപിച്ചിരുന്നത് മയിൽക്കുറ്റി (നാഴികക്കല്ല്) പോലെയുള്ള ഒരു ശിലമാത്രമാണ്. ഈ ബിംബങ്ങൾ സ്ഥാപിച്ചിരിക്കുന്ന സ്ഥലത്തു ചുറ്റും മതിലുണ്ടെന്നല്ലാതെ മേല്പുരയും മറ്റുമില്ല. ആ സ്ഥലത്തിന്റെ നാലുപുറവും ഉയർന്ന സ്ഥലങ്ങളാകയാൽ അവിടെ ചെന്നു നോക്കിയാൽ സരസ്വതീദേവിയിരിക്കുന്നത് ഒരു കുളത്തിലാണെന്നു തോന്നും. തെക്കും പടിഞ്ഞാറുമുള്ള മലകളിൽനിന്നു സദാ വെള്ളം ഊറി ക്കൊണ്ടിരിക്കുന്നതിനാൽ ദേവിയെ കുടിയിരുത്തിയിരിക്കുന്ന സ്ഥലത്തു വെള്ളമില്ലാത്ത കാലം ചുരുക്കമാണ്. ബിംബത്തിന്റെ പീഠത്തിന്മേൽ നിന്നു

മുളച്ച കാടും വള്ളികളും പടർന്നുപിടിച്ചു വന്നിട്ടു മിക്കപ്പോഴും ബിംബം സ്പഷ്ടമായിക്കാണാൻ വയ്യാതെയുമിരിക്കും. അവിടെച്ചെന്നു നോക്കിയാൽ ആകപ്പാടെ അവിടം ഒരു പുണ്യസ്ഥലമാണെന്ന് ആർക്കും തോന്നുകയും കേവലം നാസ്തികന്മാർക്കുപോലും ഈശ്വരഭക്തി മനസ്സിൽ അങ്കുരിക്കുകയും ചെയ്യുമെന്നുള്ളതു നിശ്ചയമാണ്.

അവിടെ ദേവിക്കു രാവിലെ അഭിഷേകം കഴിഞ്ഞാലുടനെ നിവേദ്യം ത്രിമധുരമാണ് പതിവ്. ആ വകയ്ക്കും പതിവായി മുന്നാഴി അരി പൂജാ നിവേദ്യം വകയ്ക്കും ആദ്യംതന്നെ കിഴുപ്പുറത്തുനമ്പൂരി വകവെച്ചിട്ടുണ്ട്. ആ വകയ്ക്കായി നിശ്ചയിച്ചിട്ടുള്ള വസ്തുവിൽനിന്നുള്ള ആദായംകൊണ്ട് അത് ഇപ്പോഴും പതിവായി നടന്നുവരുന്നുണ്ട്. ഇതു കൂടാതെ പതിവായി എന്നും ത്രിമധുരനിവേദ്യം നടത്തുന്നതിന് അനേകമാളുകൾ ദേവസ്വത്തിൽ ഏല്പിച്ചിട്ടുള്ള മുതലിന്റെ പലിശകൊണ്ടും അനേകം ത്രിമധുരനിവേദ്യം അവിടെ പതിവായി നടന്നുവരുന്നുണ്ട്. ഇവിടെ ദ്വാദശി തോറും ഒരു പന്തിരുനാഴി (പന്ത്രണ്ടേകാലിടങ്ങഴി) അരി വെച്ചു ദേവിക്കു നിവേദ്യം കഴിച്ച് അതിനു വേണ്ടുന്ന വിഭവങ്ങളോടുകൂടി വിളമ്പിക്കൊടുത്തു ബ്രാഹ്മണഭോജനം നടത്തുക പതിവാണ്. ഇപ്രകാരം തന്നെ നവരാത്രി കാലത്തു പ്രതിദിനം ഇരുപത്തഞ്ചേകാലിടങ്ങഴി അരിവീതം വെച്ചു ദേവിക്കു നിവേദിച്ചു ബ്രാഹ്മണർ മുതലായ ഭജനക്കാർക്കു വിളമ്പിക്കൊടുത്ത് ഊട്ടുകയും പതിവാണ്. ഈ രണ്ടു ഊട്ടുകളും കോട്ടയം താലൂക്കിൽച്ചേർന്ന ചാന്നാനിക്കാട്ടു ദേശത്തുള്ള "കേളപ്പ"വീട്ടുകാരുടെ വകയായിട്ടാണ് നടന്നുവരുന്നത്. ഇതുകൾക്കു വേണ്ടുന്ന മുതൽ ആ വീട്ടുകാർ വസ്തുക്കളിന്മേൽ സ്ഥാപിച്ചു ദേവസ്വത്തിലേല്പിച്ചിരിക്കുകയാണ്. ഇങ്ങനെ അനേകം പേർ ദേവസ്വത്തിൽ മുതലേല്പിച്ചു പലയടിയന്തിരങ്ങൾ ഇവിടെ പതിവായി നടത്തിപ്പോരുന്നുണ്ട്.

973–ാമാണ്ട് നാടുനീങ്ങിയ കാർത്തികതിരുനാൾ രാമവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ട് ഈ സ്ഥലത്തിന്റെയും ദേവിയുടെയും മാഹാത്മ്യത്തെക്കുറിച്ചു കേട്ടറിയുകയാൽ ഒരിക്കലവിടെ എഴുന്നള്ളുകയുണ്ടായി. ദർശനത്തിനായി നടയിൽ എഴുന്നള്ളിയ സമയം സരസ്വതീ ദേവിക്ക് അഞ്ചിഴയിലുള്ള ഒരു ശരപ്പൊളിമാലയും വിഷ്ണുവിനു സ്വർണ്ണം കെട്ടിയ ഒരു പവിഴമാലയും കല്പിച്ചു നടയ്ക്കൽവെയ്ക്കുകയും സരസ്വതിക്ക് പ്രതിദിനം ആറിടങ്ങഴി പാൽകൊണ്ട് പഞ്ചസാരപ്പായസം വെച്ചു

നിവേദിച്ചു ബ്രാഹ്മണർക്കു വിളമ്പിയൂട്ടുന്നതിനും വിഷ്ണുവിനു പ്രതിദിനം ഇരുനാഴിയരികൊണ്ടു കൂട്ടുപായസവും ഇരുനാഴിയരികൊണ്ടു വെള്ള നിവേദ്യവും വെച്ചുനിവേദിക്കുന്നതിനും കൂട്ടുപായസം ബ്രാഹ്മണർക്കു വിളമ്പിയൂട്ടുന്നതിനും വെള്ളനിവേദ്യച്ചോറു ബ്രാഹ്മണരുണ്ണുന്ന ഇല യെടുത്തു തളിക്കുന്ന കഴകക്കാർക്കു കൊടുക്കുന്നതിനും കല്പിച്ചു ഏർപ്പാടു ചെയ്തു. കല്പിച്ചു നിശ്ചയിച്ച ഈ പതിവുകൾ ദേവസ്വക്കാർ കോട്ടയം താലൂക്കിൽനിന്നും പണം കെട്ടി വാങ്ങി ഇപ്പോഴും നടത്തി വരുന്നുണ്ടെന്നു മാത്രമല്ല, അന്നു കല്പിച്ചു നടയ്ക്കുവെച്ച മാലകൾ ഇപ്പോഴുമവിടെ കാണുന്നുമുണ്ട്.

കിഴുപ്പുറത്തു നമ്പൂരിയോടു മൂകാംബികാദേവി അരുളിച്ചെയ്തതു പോലെ കരുനാട്ടില്ലത്തെ അന്തർജ്ജനം ഇരട്ടപ്രസവിച്ചു രണ്ടുണ്ണികളുണ്ടാ വുകയും ആ ഉണ്ണികളുടെ അച്ഛനായ നമ്പൂരി മുമ്പു സമ്മതിച്ചിരുന്നതു പോലെ ഒരുണ്ണിയെ കിഴുപ്പുറത്തു നമ്പൂരിക്കു കൊടുക്കുകയും കിഴുപ്പുറ ത്തു നമ്പൂരി ആ ഉണ്ണിയെ ഉപനയനം, സമാവർത്തനം മുതലായവ കഴിച്ചു തന്റെ പുത്രനാക്കി വളർത്തിക്കൊണ്ടുവരികയും യഥാകാലം അദ്ദേഹത്തെ ക്കൊണ്ടു വിവാഹം കഴിപ്പിക്കുകയും അതിൽ അദ്ദേഹത്തിനു മുറയ്ക്കു പത്തു പുത്രന്മാരുണ്ടാവുകയും ചെയ്തു. അക്കാലം മുതൽ കിഴുപ്പുറത്തി ല്ലത്തു പത്തുപേരിൽ കുറയാതെ പുരുഷന്മാരുണ്ടായിരിക്കുക പതിവാണ്. ഇപ്പോൾ ആ ഇല്ലത്തു കുട്ടികളുൾപ്പെടെ പതിനാലു പുരുഷന്മാരുണ്ടെ ന്നാണറിയുന്നത്. ആ ഇല്ലക്കാരിപ്പോഴും ദേവിയെ ഭക്തിയോടുകൂടി സേവിച്ചു പോരുന്നതുകൊണ്ട് അവിടെ ഇനിയും പുരുഷസന്താനങ്ങൾ വർദ്ധിച്ചുവരുവാനല്ലാതെ കുറഞ്ഞുപോകാൻ കാരണം കാണുന്നില്ല.

പനച്ചിക്കാട്ടു സരസ്വതീദേവിയെ ഭക്തിപൂർവ്വം ഭജിക്കുന്നവർക്കു സകലാഭീഷ്ടങ്ങളും സിദ്ധിക്കുമെന്നുള്ളതു തീർച്ചയാണ്. അതിനാലിവിടെ നവരാത്രികാലതും മറ്റും ഭജനത്തിനായി പ്രതിവത്സരം അസംഖ്യമാളുകൾ വരുന്നുണ്ട്. അവിടെ എന്നു ഭജിച്ചാലും ഫലം സിദ്ധിക്കുമെന്നുള്ളതിനു സംശയമില്ല. എങ്കിലും നവരാത്രിയുൾപ്പെടെ പന്ത്രണ്ടു ദിവസം വീതം മൂന്നു കൊല്ലം അടുപ്പിച്ചു മുടങ്ങാതെ ഭജിക്കുകയാണ് വിശേഷം. അങ്ങനെ മൂന്നുകൊല്ലം പന്ത്രണ്ടു ദിവസം വീതം മുടങ്ങാതെ ഭജിക്കാൻ സാധിക്കു ന്നവർക്കു സകലാഭീഷ്ടങ്ങളും സിദ്ധിക്കുമെന്നുള്ളതിനു യാതൊരു സംശയ വുമില്ല. പക്ഷേ അതു സാധിക്കുമെന്നതു മിക്കവാറും അസാദ്ധ്യമാണ്.

അവിടെ ഭജിക്കുന്നവരിൽ നൂറ്റിന് അഞ്ചുവീതമാളുകൾക്കുപോലും വിചാരിക്കുന്നിടത്തോളം ദിവസം ഭജനം നിർവിഘ്നമായി നടത്താൻ സാധിക്കാറില്ല. പന്ത്രണ്ടു ദിവസമെന്നു വിചാരിച്ചു ഭജനം തുടങ്ങിയാൽ അഞ്ചോ ആറോ ദിവസം കഴിയുമ്പോൾ മുടങ്ങും. അങ്ങനെയാണ് പ്രായേണ പതിവ്. പുരുഷപ്രായമായവരാണ് ഭജിക്കുന്നതെങ്കിൽ രാത്രിയിൽ കിടന്നുറങ്ങുമ്പോൾ സ്വപ്നം കണ്ടു ശരീരം ശുദ്ധം മാറും. കുട്ടികളാണെങ്കിൽ പനിയോ മറ്റോ ബാധിച്ച് കുളിക്കാൻ വയ്യാതെയാകും. ഇങ്ങനെയൊക്കെയാണ് കണ്ടുവരുന്നത്. സ്വപ്നം കാണിച്ച് ശരീരം ശുദ്ധം മാറുന്നത് അവിടെയുള്ള യക്ഷിയാണ്. അവിടെ അടുത്തുള്ള മലയിൽ ഒരു യക്ഷിയുടെ വാസമുണ്ടെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ദേവിയുടെ വിഗ്രഹം കാത്തുകൊണ്ട് മലയിൽ വസിച്ചിരുന്ന ആ യക്ഷി സർവ്വാംഗസുന്ദരിയായ ഒരു സ്ത്രീയുടെ വേഷമായി വന്നാണു ഭജനത്തിനു വിഘ്നമുണ്ടാക്കിത്തീർക്കുന്നത്. അതിനാൽ അവിടെ ഭജനത്തിനായി ചെല്ലുന്നവർ ആദ്യം തന്നെ ആ യക്ഷിക്ക് ഒരു വറനിവേദ്യം കഴിപ്പിച്ചിട്ടാന് ഭജനം തുടങ്ങുക പതിവ്. എന്നാലും മനസ്സിനു നല്ല ധൈര്യവും ദേവിയെക്കുറിച്ച് നല്ലപോലെ ഭയഭക്തിവിശ്വാസവുമുള്ളവർക്കു മാത്രമേ അവിടെ ഭജനം നിർവിഘ്നമായി നടത്താൻ സാധിക്കയുള്ളൂ. അങ്ങനെ സാധിച്ചിട്ടുള്ള ചില ഭക്തന്മാർ സംഗീതത്തിലും സാഹിത്യത്തിലും അതിവിദഗ്ദ്ധന്മാരും പ്രസിദ്ധന്മാരുമായിത്തീരുകയും മറ്റു ചില ഉദ്ദിഷ്ടകാര്യങ്ങൾ സാധിക്കുകയും ചെയ്തിട്ടുണ്ട്. ഇപ്പോഴും ചിലർ ആ ദേവിയെ ഭക്തിവിശ്വാസങ്ങളോടുകൂടി ഭജിച്ച് അഭീഷ്ടങ്ങൾ ലഭിച്ചുപോരുന്നുണ്ട്. അതിനാൽ ദേവിയുടെ ചൈതന്യവും സാന്നിദ്ധ്യവും ഇപ്പോഴും അവിടെ ഒട്ടും കുറഞ്ഞിട്ടില്ലെന്നു തന്നെ വിശ്വസിക്കാം.

ഇന്ദുകാന്താനനേ! ദേവി! തിന്ദുകാരണ്യവാസിനി!
എന്നുമെൻ നാവിൽ വന്നമ്മേ! നിന്നു നർത്തനമാടുക.

# 102. വെള്ളൊടു നമ്പൂരി

ഇപ്പോൾ പുലാമന്തോൾ മൂസ്സ്, കുട്ടഞ്ചേരി മൂസ്സ്, ആലത്തൂർ നമ്പി, പഴനെല്ലിപ്പുറത്തു (തൃശ്ശിവപേരൂർ) തൈയ്ക്കാട്ടു മൂസ്സ്, എളേടത്തു തെയ്ക്കാട്ടു മൂസ്സ്, വെള്ളൊടുനമ്പൂരി, ചീരട്ടമൺ മൂസ്സ്, വയസ്ക്കര മൂസ്സ് ഇങ്ങനെ എട്ടില്ലക്കാർ മാത്രമാണ് അഷ്ടവൈദ്യന്മാർ. ഒരു കാലത്ത് ശാഖോപശാഖകളായി വർദ്ധിച്ച് അവർ പതിനെട്ടില്ലങ്ങളായിത്തീർന്നിരുന്നു. അക്കാലത്തു വെള്ളോടു നമ്പൂരിയും രണ്ടില്ലങ്ങളായിട്ടാണ് താമസിച്ചിരുന്നത്. അവയിൽ ഒന്ന് കൊച്ചിസംസ്ഥാനത്തു ചാലക്കുടിയിലും മറ്റൊന്ന് എളങ്കുന്നപ്പുഴ എന്ന ദേശത്തുമായിരുന്നു. ചാലക്കുടിയിൽ താമസിച്ചിരുന്നവരെ "ഉഭയൂർ മൂസ്സ്" എന്നും എളങ്കുന്നപ്പുഴെ താമസിച്ചിരുന്നവരെ "അടിയാക്കൽ മൂസ്സ്" എന്നുമാണ് പറഞ്ഞുവന്നിരുന്നത്.

ആ രണ്ടില്ലക്കാരും കൊല്ലം തൊള്ളായിരാമാണ്ടിടയ്ക്ക് എന്തോ ചില കാരണങ്ങളാൽ ആ സ്ഥലങ്ങൾ വിട്ടു തിരുവിതാംകൂറിൽ വന്നു വൈക്കത്തും ചേർത്തലത്താലൂക്കിൽ "മരത്തോർവട്ടം" എന്ന ദേശത്തും താമസമുറപ്പിച്ചു. അപ്പോൾ ആ രണ്ടില്ലക്കാരും അവരുടെ ഇല്ലപ്പേരും പേരും മാറ്റി വെള്ളൊടു നമ്പൂരി എന്നാക്കി. അതിപ്പോൾ അങ്ങനെതന്നെ ഇരിക്കുന്നു.

വൈക്കത്ത് പെരും തൃക്കോവിൽക്ഷേത്രത്തിൽ ഉത്സവത്തിന് പതിമൂന്നഹസ്സും വൃശ്ചികമാസത്തിൽ കറുത്ത അഷ്ടമിയുടെ പിറ്റേ ദിവസം ആറാട്ടാകുവാൻ തക്കവണ്ണം കൊടിയേറുകയുമാണല്ലോ പതിവ്. ഒരു കൊല്ലം വൃശ്ചികമാസത്തിൽ ഉത്സവത്തിന്റെ ആറാട്ടുന്നാൾ ഒരു വൃദ്ധ ബ്രാഹ്മണൻ വൈക്കത്തു താമസിച്ചുരുന്ന വെള്ളോടു നമ്പൂരിയുടെ അടുക്കൽച്ചെന്ന് "ഇവിടെ ക്ഷേത്രത്തിൽ ഉത്സവസദ്യ പത്തുപന്ത്രണ്ടു ദിവസം പതിവായിട്ട് ഉണ്ണുകകൊണ്ട് എനിക്കു കടവയറ്റിൽ നല്ല സുഖമില്ലാതെയിരിക്കുന്നു; അതിനെന്താണ് ചെയ്യേണ്ടത്?" എന്നു ചോദിച്ചു. അതു കേട്ടിട്ട് നമ്പുരി "അതു സാരമില്ല; ഞാനൊരു മുക്കുടിയുണ്ടാക്കിത്തരാം. അതു സേവിച്ചാൽ സുഖമാവും" എന്നു പറഞ്ഞു. അപ്പോൾ ആ വൃദ്ധബ്രാഹ്മണൻ "എന്നാൽ മുക്കുടിയുണ്ടാക്കിത്തരണമെന്നില്ല; മുക്കുടിക്കുള്ള മരുന്നുകൾ അരച്ചുരുട്ടി പെരുംതൃക്കോവിൽ ശ്രീകോവിലിന്റെ പടിയിന്മേൽ വെച്ചുകൊടുത്താൽ മതി. ശാന്തിക്കാരെ

ടുത്തു മുക്കുടിയുണ്ടാക്കി എനിക്കു തന്നുകൊള്ളും. ശാന്തിക്കാരൊക്കെ എനിക്കു പരിചയമുള്ളവരാണ്; അവരോടു ഞാൻ പറഞ്ഞുകൊള്ളാം. എന്റെ സ്ഥിരതാമസം ഇപ്പോൾ അമ്പലത്തിൽത്തന്നെയാണ്" എന്നു പറഞ്ഞു. ഉടനെ നമ്പൂരി "എന്നാൽ അങ്ങനെയാവട്ടെ; നാളെ കാലത്തെ ഞാൻ അരച്ചുരുട്ടി കൊണ്ടുപോയി ശ്രീകോവിലിന്റെ പടിയിന്മേൽ വെച്ചേക്കാം" എന്നു പറഞ്ഞു. ഉടനെ ആ വൃദ്ധബ്രാഹ്മണൻ അവിടെനിന്നു മറയുകയും ചെയ്തു. അപ്പോൾ വെള്ളോടു നമ്പൂരി "ഇതു കേവലം ബ്രാഹ്മണനാണെന്നു തോന്നുന്നില്ല. ആരെങ്കിലുമാകട്ടെ, പറഞ്ഞതുപോലെ ചെയ്തേക്കാം" എന്നു മനസ്സിൽ വിചാരിച്ചു. എങ്കിലും അതിനെക്കുറിച്ച് ആരോടും ഒന്നും പറഞ്ഞില്ല.

അന്നു രാത്രി വടക്കുംകൂർ രാജാവിനും ക്ഷേത്രത്തിലെ തന്ത്രിക്കും ഊരാളന്മാർക്കും ശാന്തിക്കാർക്കും ഒരു സ്വപ്നമുണ്ടായി. ഒരു ദിവ്യൻ അടുക്കൽ വന്ന്, "നാളെക്കാലത്തു വെള്ളോടു നമ്പൂരി ചില മരുന്നുകൾ അരച്ചുരുട്ടി ശ്രീകോവിലിന്റെ പടിയിന്മേൽ കൊണ്ടുവന്നു വയ്ക്കും. അതെടുത്തു കലക്കി മുക്കുടിയാക്കി ദേവനു നിവേദിക്കണം" എന്നു പറഞ്ഞു എന്നായിരിന്നു സ്വപ്നം. അതു രാജാവു മുതൽ ക്ഷേത്ര സംബന്ധികൾ വരെ എല്ലാവർക്കും ഒരേ വിധത്തിൽത്തന്നെയായിരുന്നു. നേരം വെളുത്തപ്പോൾ എല്ലാവരും ഈ സ്വപ്നവർത്തമാനം രാജ സന്നിധിയിൽ അറിയിച്ചു. ഇവർ അറിയിച്ചതുപോലെ രാജാവും സ്വപ്നം കണ്ടിരുന്നതിനാൽ രാജാവ് ഒരു പ്രശ്നക്കാരനെ വരുത്തി പ്രശ്നം വെപ്പിച്ചു നോക്കിയപ്പോൾ ഇതു പെരുംതൃക്കോവിലപ്പന്റെ കല്പനയാ ണെന്നും അതിനാൽ മുക്കുടിയുണ്ടാക്കി നിവേദിക്കേണ്ടത് അത്യാവശ്യമാ ണെന്നും അങ്ങനെ ചെയ്തില്ലെങ്കിൽ ദേവകോപമുണ്ടാകുമെന്നും പ്രശ്ന കാരൻ വിധിച്ചു. അപ്പോഴേക്കും വെള്ളോടു നമ്പൂരി മരുന്നുകളരച്ചുരുട്ടി ശ്രീകോവിലിന്റെ പടിയിന്മേൽ കൊണ്ടുവെന്നു വെയ്ക്കുകയും ശാന്തി ക്കാരൻ അതെടുത്ത് മുക്കുടിയുണ്ടാക്കി പന്തീരടിപ്പൂജയ്ക്കു ദേവനു നിവേദിക്കുകയും ചെയ്തു.

ഇത് ആറാട്ടിന്റെ പിറ്റേദിവസമായിരുന്നു. അന്നു രാത്രിയിലും വടക്കുംകൂർ രാജവു മുതലായവർക്കും വെള്ളോടു നമ്പൂരിക്കും ആണ്ടു തോറും ഇപ്രകാരം ആറാട്ടിന്റെ പിറ്റേദിവസം ചെയ്തുകൊള്ളണമെന്നു സ്വപ്നമുണ്ടായി. ഇതു പെരുംതൃക്കോവിലപ്പന്റെ കല്പനയാണെന്നു

പ്രശ്നകാരൻ വിധിക്കുകയാൽ അതിനെ എല്ലാവരും വിശ്വസിക്കുകയും അങ്ങനെ നടത്തുന്നതിനു തീർച്ചപ്പെടുത്തുകയും ദേവസ്വം വക പതിവുകണക്കിൽ ഇതുകൂടി ചേർക്കുകയും മരുന്നുകൾ അരച്ചുരുട്ടി ശ്രീകോവിലിന്റെ പടിയിന്മേൽ കൊണ്ടുചെന്നു വെയ്ക്കുന്നതിനു പ്രതിഫല മായി വെള്ളൊടു നമ്പൂരിക്കു ദേവസ്വത്തിൽനിന്നു ചില അനുഭവങ്ങൾ ആണ്ടുതോറും കൊടുക്കണമെന്നു നിശ്ചയിച്ചതു കൂടാതെ ഏതാനും ഭൂസ്വത്തുക്കൾ അദ്ദേഹത്തിന്റെ തറവാട്ടേക്കു കരമൊഴിവായി പതിച്ചു കൊടുക്കുകയും അങ്ങനെ ആണ്ടുതോറും ആറാട്ടിന്റെ പിറ്റേദിവസം വൈക്കത്തപ്പന് ഒരു മുക്കുടി നിവേദ്യം പതിവായിത്തീരുകയും ചെയ്തു. ഈ മുക്കുടിനിവേദ്യം അവിടെ ഇപ്പോഴും ആറാട്ടിന്റെ പിറ്റേ ദിവസം പതിവായി നടന്നുവരുന്നുണ്ട്.

വൈക്കത്തുണ്ടായിരുന്ന വെള്ളാടില്ലത്തു കാലക്രമേണ ആളുകൾ കുറഞ്ഞു കുറഞ്ഞ് ഒടുക്കം അവിടെ വിധവയായ ഒരന്തർജ്ജനം മാത്രം ശേഷിച്ചു. അതിനാൽ ആ അന്തർജ്ജനവും മരുത്തോർവട്ടത്തുള്ള ഇല്ല ത്തേക്കു പോയി അവിടെ താമസമാക്കി. ഒരു കാലത്തു ജനബാഹുല്യം നിമിത്തം രണ്ടായിത്തീർന്ന ആ ഇല്ലം ജനച്ചുരുക്കം നിമിത്തം ഇങ്ങനെ പിന്നെയും യഥാപൂർവ്വം ഒന്നായിത്തീർന്നു. വൈക്കത്തുണ്ടായിരുന്ന ഇല്ലത്ത് ആരും ഇല്ലാതെയായതിന്റെ ശേഷം മരുത്തോർവട്ടത്തുള്ള വെള്ളാടില്ലത്തെ ആളുകൾ വൈക്കത്തു പെരുംതൃക്കോവിൽ ക്ഷേത്രത്തിൽ മുക്കുടിക്കുള്ള മരുന്നുകൾ അരച്ചുരുട്ടി യഥാകാലം പതിവായി ശ്രീകോവിൽപ്പടിയിന്മേൽ കൊണ്ടുചെന്നു വെയ്ക്കുകയും ദേവസ്വത്തിൽ നിന്നു പതിവുള്ള അനുഭവം വാങ്ങുകയും ചെയ്തുതുടങ്ങി. ഇപ്പോഴും അങ്ങനെതന്നെ നടന്നുവരുന്നു. എന്നാൽ ആ ഇല്ലത്തേക്കു കരമൊഴിവായി പതിച്ചുകൊടുത്തിരുന്ന വസ്തുക്കളെല്ലാം ഓരോ കാലത്ത് ഓരോ വിധത്തിൽ അന്യാധീനപ്പെട്ടുപോകുകയാൽ ഇപ്പോൾ അവയിലൊന്നും ആ കുടുംബക്കാർക്കു കൈവശവും അനുഭവമില്ല. ദേവസ്വത്തിൽനിന്നു കൊടുത്തുവന്നിരുന്ന അനുഭവങ്ങളും ദേവസ്വം പരിഷ്ക്കാരത്തോടുകൂടി വളരെ കുറഞ്ഞുപോയി. ഇപ്പോൾ ഈ വകയ്ക്കു വെള്ളൊടു നമ്പൂരിക്കു ദേവസ്വത്തിൽനിന്നു കൊല്ലംതോറും കിട്ടുന്ന അനുഭവം നാലു പണം മാത്രമാണ്.

വെള്ളൊടു നമ്പൂരിക്കു കുടുംബപരദേവതകളായി അനേകം മൂർത്തികളുണ്ട്. അവയിൽ ഇപ്പോൾ പ്രാധാന്യം ധന്വന്തരിക്കാണ്. അവിടെ പരദേവതകളായിട്ടുള്ള മറ്റുമൂർത്തികളെയെല്ലാം ഇല്ലത്തുള്ള തേവാരങ്ങളുടെ കൂട്ടത്തിൽത്തന്നെയാണ് കുടിയിരുത്തിയിരിക്കുന്നത്. എന്നാൽ ധന്വന്തരിക്കു മാത്രം പ്രത്യേകം ക്ഷേത്രം പണിയിച്ചു മുറപ്രക്രാരം ബിംബപ്രതിഷ്ഠ നടത്തീട്ടുണ്ട്. അതിനുണ്ടായ കാരണം താഴെ പറഞ്ഞുകൊള്ളുന്നു.

പണ്ടൊരിക്കൽ ചേർത്തലത്താലുക്കിൽ വയലാർദേശത്തുള്ള പുതിയക്കൽ (പുതിയ അറയ്ക്കൽ) കോവിലകത്തെ ഒരു തമ്പാനു വയറ്റിൽ അതികലശലായിട്ടുള്ള ഒരു വേദന തുടങ്ങി. അതു നിമിത്തം യാതൊന്നും ഭക്ഷിക്കാൻ പാടില്ലാതെ അദ്ദേഹം ഏറ്റവും വിവശനായിത്തീർന്നു. ആ രോഗത്തിന്റെ ശമനത്തിനായി അദ്ദേഹം അനേകം ചികിത്സകൾ ചെയ്തുനോക്കി. ഒന്നുംകൊണ്ടും ഒരു ഫലവുമുണ്ടായില്ല. ഒടുക്കം തമ്പാൻ വൈക്കത്തു പെരുംതൃക്കോവിലപ്പനെത്തന്നെ ശരണം പ്രാപിച്ച് അവിടെ സംവത്സരഭജനം തുടങ്ങി. ഏറ്റവും നിഷ്ഠയോടുകൂടിയായിരുന്നു ഭജനം. ക്ഷേത്രത്തിൽ സദ്യയുള്ള ദിവസങ്ങളിൽ സദ്യ. അല്ലെങ്കിൽ അമ്പലത്തിലെ നിവേദ്യച്ചോറ്, ഏതായാലും ഒരു നേരമേ അദ്ദേഹം ഭക്ഷണം കഴിച്ചിരുന്നുള്ളു. അതേതായാലും അദ്ദേഹത്തിനു വയറ്റിൽ വേദനയുണ്ടാക്കാറുമില്ലായിരുന്നു. അങ്ങനെ ഒരു സംവത്സരം പെരുംതൃക്കോവിലപ്പനെ സേവിച്ചുകൊണ്ട് അദ്ദേഹം അവിടെ താമസിച്ചു. അതിനിടയ്ക്ക് ഒരു ദിവസംപോലും അദ്ദേഹത്തിനു വയറ്റിൽ വേദനയുണ്ടായുമില്ല. ഭജനം കാലംകൂടുന്നതിന്റെ തലേദിവസം തമ്പാൻ രാത്രിയിൽ അമ്പലത്തിൽ കിടന്ന് ഉറങ്ങിയിരുന്ന സമയം ആരോ അദ്ദേഹത്തിന്റെ അടുക്കൽച്ചെന്ന് "നിന്റെ വയറുവേദന ഭേദമായിട്ടില്ല. ഇവിടെ താമസിക്കുമ്പോൾ വേദന വരികയില്ലായിരിക്കാം. ഇവിടെനിന്നു പോയാൽ ഇനിയും അതു വരും. ആ വേദന നിശ്ശേഷം വിട്ടുമാറണമെങ്കിൽ നീയൊരു കാര്യം ചെയ്യണം. എന്തെന്നാൽ, ചേർത്തലെ തെക്കുംമുറിയിൽ "കേളൻകുളം" എന്നു പേരായിട്ട് ഒരു വലിയ കുളമുണ്ടല്ലോ. നീപോയി ആ കുളത്തിലറങ്ങി മുങ്ങിത്തപ്പണം. അപ്പോൾ മൂന്നു ശിലാവിഗ്രഹങ്ങൾ നിനക്കുകിട്ടും. അവയിൽ ആദ്യം കിട്ടുന്നത് അവിടെത്തന്നെ ഇട്ടേയ്ക്കണം അതുവെച്ചു പൂജിക്കാൻ ശക്തരായിട്ടു ഭൂലോകത്തിലാരുമില്ല. രണ്ടാമതു കിട്ടുന്നതു

ധന്വന്തരിയുടെ വിഗ്രഹമയിരിക്കും. അതെടുത്തു നീയൊരു ബ്രാഹ്മണനു ദാനം ചെയ്യണം. മൂന്നാമതു കിട്ടുന്നത് ഒരു വിഷ്ണുവിഗ്രഹമായിരിക്കും. അതെടുത്തു നീ തന്നെ ഒരു ക്ഷേത്രം പണിയിച്ചു പ്രതിഷ്ഠ കഴിപ്പിക്കണം. ഇത്രയും ചെയ്താൽ നിന്റെ രോഗം നിശ്ശേഷം വിട്ടുമാറി നിനക്കു പൂർണ്ണസുഖം സിദ്ധിക്കും ഇങ്ങനെ ചെയ്തില്ലെങ്കിൽ നിന്റെ ദീനം ആജീവനാന്തം ഭേദമാവുകയില്ല" എന്നു പറഞ്ഞതായി അദ്ദേഹത്തിനു തോന്നി. ഉടനെ ഉണർന്ന് അദ്ദേഹം കണ്ണുതുറന്നു നോക്കീട്ട് അവിടെ യെങ്ങും ആരെയും കണ്ടുമില. തന്റെ അടുക്കൽ വന്ന് ഇങ്ങനെയൊക്കെ പറഞ്ഞത് ആരായിരിക്കും? ആരെങ്കിലുമാകട്ടെ. ഒരു സമയം വെറും പോക്കിനാവാണെന്നും വരാമെല്ലാം എന്നു വിചാരിച്ച് തമ്പാൻ പിന്നെയും കിടന്നുറങ്ങി.

പിറ്റേ ദിവസം ഭജനം കാലംകൂടി തമ്പാൻ കോവിലകത്തു മടങ്ങിയെത്തി. ഉടനെ വയറ്റിൽ വേദനയുമാരംഭിച്ചു. അതു പൂർവ്വധികം കലശലായിട്ടായിരുന്നു. അതിനാൽ തമ്പാൻ അടുത്ത ദിവസംതന്നെ പോയി കേളൻകുളത്തിലിറങ്ങി മുങ്ങിത്തപ്പി. ആദ്യം കിട്ടിയ വിഗ്രഹം അവിടെത്തന്നെ ഇട്ടിട്ട് പിന്നെയും മുങ്ങിത്തപ്പി നോക്കുകയും ഒരു വിഗ്രഹം കിട്ടുകയും ചെയ്തു. അതു ധന്വന്തരിയുടെ വിഗ്രഹം തന്നെയാ യിരുന്നു. ആ വിഗ്രഹവും എടുത്തുകൊണ്ട് തമ്പാൻ കരയ്ക്ക് കയറി. കുറച്ചുദൂരം ചെന്നപ്പോൾ വഴിയിൽവെച്ചു വെള്ളോടു നമ്പൂരിയെ കാണുകയും വിഗ്രഹം അദ്ദേഹത്തിനു ദാനം ചെയ്യുകയും ചെയ്തു. തമ്പാൻ പിന്നെയും വന്നു കുളത്തിലിറങ്ങി മുങ്ങിത്തപ്പിയപ്പോൾ ഒരു വിഷ്ണുവിഗ്രഹം കിട്ടി. അതു കൊണ്ടുപോയി അദ്ദേഹം സ്വദേശത്തുതന്നെ ഒരു ക്ഷേത്രം പണിയിച്ചു മുറപ്രകാരം പ്രതിഷ്ഠ കഴിപ്പിക്കുകയും ആ ക്ഷേത്രത്തിനു "കേരളാദിത്യ (ആദിച്ച) പുരം" എന്നു പേരിടുകയും ചെയ്തു. ആ ക്ഷേത്രം കാലാന്തരത്തിൽ തിരുവിതാംകൂർ സർക്കാർ വകയായിത്തീർന്നു. ഇപ്പോഴും അങ്ങനെതന്നെയിരിക്കുന്നു.

തമ്പാൻ വെള്ളൊടു നമ്പൂരിക്ക് കൊടുത്ത വിഗ്രഹം അദ്ദേഹം ഇല്ലത്തുകൊണ്ടുപോയി തന്റെ തേവാരങ്ങളുടെ കൂട്ടത്തിൽവെച്ചു പൂജിച്ചു കൊണ്ടിരുന്നു. അങ്ങനെയിരുന്ന കാലത്തു മലബാറിൽ ടിപ്പുസുൽത്താന്റെ ആക്രമണമുണ്ടാവുകയാൽ അങ്ങാടിപ്പുറത്തു താമസിച്ചുകൊണ്ടിരുന്ന ചീരട്ടമൺ മൂസ്സ് അവിടെനിന്നു കുടുംബസഹിതം പോന്നു. തിരുവിതാം

കൂറിലെത്തി മഹാരാജവിന്റെ സഹായത്തോടുകൂടി മരത്തോർവട്ടത്തു തന്റെ സ്വജനമായ വെള്ളൊടു നമ്പൂരിയുടെ ഇല്ലത്തിനു സമീപം തന്നെ ഒരില്ലം പണിയിച്ചു താമസമുറപ്പിച്ചു.

അനന്തരം ഒരു ദിവസം ചീരട്ടമൺമൂസ്സ് വെള്ളൊടു നമ്പൂരിയുടെ ഇല്ലത്തു ചെന്ന സമയം ധന്വന്തരിയുടെ ആ വിഗ്രഹം അവിടെ തേവാരങ്ങളുടെ കൂട്ടത്തിലിരിക്കുന്നതുകണ്ടിട്ട്, "ഈ വിഗ്രഹത്തിന്റെ ശ്രേഷ്ഠത വിചാരിച്ചാൽ ഇത് ഇങ്ങനെ വെച്ചേക്കേണ്ടതല്ല. ഇതിനു പ്രത്യേകം അമ്പലം പണിയിച്ചു പ്രതിഷ്ഠ നടത്തിക്കുവാൻ തക്ക യോഗ്യതയുണ്ട്" എന്നു പറഞ്ഞു. അതു കേട്ടിട്ടു നമ്പൂരി "കാര്യമിതു വാസ്തവമാണ്; പക്ഷെ ഞാൻ വിചാരിച്ചാൽ ഇതൊന്നും സാധിക്കയില്ലെന്നേയുള്ളു. എനിക്ക് അതിനു തക്കവണ്ണം ധനപുഷ്ടിയില്ലല്ലോ" എന്നു പറഞ്ഞു. അപ്പോൾ മൂസ്സ്, "എന്നാൽ അങ്ങ് ഒന്നും നടത്തിക്കണമെന്നില്ല. അങ്ങയ്ക്ക് സമ്മതമുണ്ടെങ്കിൽ ക്ഷേത്രപ്പണിയും പ്രതിഷ്ഠയും കലശവുമെല്ലാം ഞാൻ നടത്തിച്ചുകൊള്ളാം" എന്നു പറഞ്ഞു. അതിനെ നമ്പൂരി സമ്മതിക്കുകയും ക്ഷേത്രപ്പണി മുതലായവയെല്ലാം മൂസ്സു നടത്തിക്കുകയും ചെയ്തു. ക്ഷേത്രത്തിൽ നിത്യനിദാനം, മാസവിശേഷം, ആട്ടവിശേഷം മുതലായവർക്കു വേണ്ടുന്നമുതലും മൂസ്സുതന്നെ വകവെച്ചുകൊടുത്തു. നമ്പൂരി ഒരു കാശുപോലും ചെലവുചെയ്തില്ല. എങ്കിലും ബിംബം നമ്പൂരിയുടെ വകയായിരുന്നതിനാൽ ക്ഷേത്രാധികാരം രണ്ടുപേർക്കും ഒരുപോലെയായിരിക്കണമെന്ന് അവർ ഒടുക്കം നിശ്ചയിച്ചു. അതിനാൽ ക്ഷേത്രത്തിൽ പതിവായിട്ടു കാലത്തു മലരുനിവേദ്യം കഴിഞ്ഞാൽ ആ മലരും മറ്റും ഒന്നരാടം ദിവസം മാറി മാറി ഓരോ ഇല്ലത്തേക്കും കൊണ്ടു പൊയ്ക്കൊൾക എന്നും അവർ തീർച്ചപ്പെടുത്തി. മലരുനിവേദ്യത്തിനു പ്രതിദിനം മുന്നാഴി മലരും മൂന്നു കദളിപ്പഴവും മൂന്നു പലം ശർക്കരയുമാണ് പതിവുവെച്ചിരുന്നത്. ഇത് ഇല്ലങ്ങളിൽ കൊണ്ടുപോയാൽ കുട്ടികൾക്കു കൊടുക്കുകയാണ് പതിവ്. അതു രാവിലെ കിട്ടുന്നതു കുട്ടികൾക്കു വലിയ കാര്യവും ഏറ്റവും സന്തോഷപ്രദവുമായിരുന്നു. എന്നാൽ ഇത് തങ്ങൾക്കു ഒന്നരാടം ദിവസമേ കിട്ടാൻ ന്യായമുള്ളൂ എന്നും അങ്ങനെയാണ് വ്യവസ്ഥചെയ്തിരിക്കുന്നത് എന്നും മറ്റും കുട്ടികൾക്കു അറിഞ്ഞുകൂടല്ലോ. അതിനാൽ രണ്ടില്ലത്തെ കുട്ടികളും കാലത്തു കാലത്തു

മലരും പഴവും വേണമെന്നു പറഞ്ഞു സിദ്ധാന്തംപിടിച്ചു കരയുക പതിവായിരുന്നു.

അങ്ങനെയിരിക്കുമ്പോൾ കുട്ടികളുടെ അലട്ടും നിർബന്ധവും കരച്ചിലും നിമിത്തം ഒരു ദിവസം മലരും മറ്റും വാങ്ങിക്കൊണ്ടു പോയ ഇല്ലക്കാർതന്നെ പിറ്റേദിവസവും വാങ്ങിക്കൊണ്ടുപോയി. അത് അന്ന് മുറ പ്രകാരം മലരും മറ്റും കിട്ടേണ്ടവരായ ഇല്ലക്കാർക്കു ഒട്ടും രസിച്ചില്ല. അതിനാൽ അവർ മലരും മറ്റും അടുപ്പിച്ച് വാങ്ങിക്കൊണ്ടുപോയവർക്കു മേലാൽ ഒരിക്കലും അവ കൊടുക്കുകയില്ലെന്നു തീർച്ചപ്പെടുത്തി. അതിനാൽ ആ രണ്ടില്ലക്കാരം തമ്മിൽ ഈ നിസ്സാരസംഗതിക്കായി പിടിയും വലിയും അടിയും ഇടിയും വെട്ടും കുത്തുമൊക്കെയുണ്ടാക്കി. ഒടുക്കം പരസ്പരം ബദ്ധവിരോധികളായിത്തീർന്നു. വെള്ളൊടു നമ്പൂരിയുടെ വിരോധം നിമിത്തം മരുത്തോർവട്ടത്തു താമസിക്കുവാൻ നിവൃത്തിയില്ലാതെയാകയാൽ ചീരട്ടമൺ മൂസ്സു വിവരമെല്ലാം മഹാരാജാവിന്റെ അടുക്കൽ അറിയിച്ചു. അതിനാൽ മൂസ്സിന്റെ ഇഷ്ടപ്രകാരം കല്പിച്ചു കോട്ടയത്തുനിന്ന് നാലുനാഴിക പടിഞ്ഞാറ് 'ഒളശ്ശ' എന്നു ദേശത്തു മൂസ്സിന് ഇല്ലം പണിയിച്ചുകൊടുത്തു കുടുംബസഹിതം അങ്ങോട്ടു മാറ്റിത്താമസിപ്പിച്ചു. കൊല്ലം 925-ാമാണ്ടു മാർത്താണ്ഡവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ട് മുറജപം തുടങ്ങിയപ്പോൾത്തന്നെ ചീരട്ടമൺ മൂസ്സിനു തിരുവനന്തപുരത്തു ചില സ്ഥാനമാനങ്ങൾ കല്പിച്ചു കൊടുത്തിരുന്നുവല്ലോ. അക്കാലം മുതൽക്കുതന്നെ ചീരട്ടമൺ മൂസ്സിനെക്കുറിച്ചു മഹാരാജാക്കന്മാർക്കു പ്രത്യേകമൊരു കാരുണ്യം ഉണ്ടായിരുന്നു. അതുകൊണ്ടാണ് മൂസ്സിന്റെ ഇഷ്ടപ്രകാരം ഒളശ്ശയിൽ ഇല്ലം കൽപിച്ചു പണിയിച്ചു കൊടുക്കുകയും മറ്റും ചെയ്തത്.

ചീരട്ടമൺമൂസ്സ് മരുത്തോർവട്ടത്തെ താമസം മതിയാക്കി അവിടെനിന്നു കുടുംബസഹിതം പോയെങ്കിലും വെള്ളൊടുനമ്പൂരിക്കും പിന്നെയും സ്വൈരമായില്ല. വെള്ളൊടുനമ്പൂരി സകലാധികാരവുമൊഴിഞ്ഞു ധന്വന്തരിയുടെ ക്ഷേത്രം വിട്ടു കൊടുക്കുകയോ അല്ലെങ്കിൽ ക്ഷേത്രംപണി മുതലായവയ്ക്ക് ചിലവായിട്ടുള്ള പണം കൊടുക്കുകയോ ചെയ്യണമെന്നു മൂസ്സു വാദിച്ചു. താൻ തന്റെ പരദേവതയായി ആചരിച്ചും സേവിച്ചും വരുന്ന ധന്വന്തരിയുടെ ക്ഷേത്രം വിട്ടുകൊടുക്കുന്നതിനു മനസ്സും പണം കൊടുക്കുന്നതിനു നിവൃത്തിയുമില്ലായ്കയാൽ വെള്ളൊടു നമ്പൂരി മൂസ്സിന്റെ

കണക്കിൻപ്രകാരമുള്ള പണത്തിനു തന്റെ ഭൂസ്വത്തുക്കളിലേതാനും മൂസ്സിനു എഴുതിക്കൊടുത്തു. ആ വക വസ്തുക്കൾ ഇപ്പോഴും ചീരട്ടമൺ മൂസ്സിന്റെ കൈവശാനുഭവത്തിൽതന്നെ ഇരിക്കുന്നു.

ആദ്യകാലത്തു പരസ്പരം സ്നേഹത്തോടും വിശ്വാസത്തോടു കൂടിയിരുന്ന ആ ഇല്ലക്കാർ തമ്മിൽ ഇടക്കാലത്തു പിണങ്ങാനിടയായ യെങ്കിലും ഇപ്പോൾ അവർ വളരെ വേഴ്ചയോടും ചാർച്ചയോടും ഐക്യമത്യത്തോടും കൂടിയാണിരിക്കുന്നത്.

വെള്ളൊടുനമ്പൂരിമാർ പണ്ടു ചികിത്സാവിഷയത്തിൽ ഏറ്റവും പ്രസിദ്ധന്മാരും സമർത്ഥന്മാരുമായിരുന്നു. അവർ ചെയ്തിട്ടുള്ള അത്ഭുത കർമ്മങ്ങളെല്ലാം വിവരിക്കുന്ന കാര്യം അസാധ്യമാകയാൽ ചിലതുമാത്രം താഴെ പറഞ്ഞുകൊള്ളുന്നു.

ഒരിക്കൽ വെള്ളൊടില്ലത്ത് ആലത്തൂർ നമ്പിയുടെ ഭാഗിനേയനായിട്ട് ഒരു നമ്പൂരിയുണ്ടായിരുന്നു. അദ്ദേഹം ശാസ്ത്രജ്ഞാനംകൊണ്ടും ബുദ്ധി കൊണ്ടും യുക്തികൊണ്ടും കൈപ്പുണ്യംകൊണ്ടും നൈപുണ്യംകൊണ്ടും മറ്റും ചെറുപ്പത്തിൽത്തന്നെ വിശ്വവിശ്രുതനായിത്തീർന്നു. ഒരിക്കൽ അദ്ദേഹം എന്തിനോ നമ്പിയുടെ ഇല്ലത്തു പോയിരുന്നു. അപ്പോൾ അദ്ദേഹത്തിന്റെ മാതുലന്മാരായ നമ്പിമാരാരും അവിടെയുണ്ടായിരുന്നില്ല. ചില രോഗികളെ കാണിക്കാനായി ആളുകൾ വന്ന് എല്ലാവരേയും ഓരോ ദൂര സ്ഥലങ്ങളിൽ കൊണ്ടുപോയിരിക്കയായിരുന്നു. അക്കാലത്ത് ഈ നമ്പൂരിയുടെ മാതുലപത്നിയായ ഒരന്തർജ്ജനം അവിടെ കുഷ്ഠരോഗബാധിതയായി വളരെ കഷ്ടസ്ഥിതിയിൽ കിടക്കുന്നുണ്ടായിരുന്നു. ഈ നമ്പൂരി ചെന്ന് ആ അന്തർജ്ജനത്തെ കണ്ട സമയം അന്തർജ്ജനം "എന്റെ ഉണ്ണീ! ഞാനീ സ്ഥിതിയിലായിത്തീർന്നു. പാപശക്തികൊണ്ടായിരിക്കും. നിന്റെ അമ്മാവന്മാരെല്ലാം അനേകചികിത്സകൾ ചെയ്തുനോക്കീട്ടും ഒരു ഫലവുമുണ്ടായില്ല. ചികിത്സകൾ ചെയ്യുമ്പോൾ രോഗങ്ങൾ വർദ്ധിക്കുകയാണ് ചെയ്യുന്നത്. അതിനാൽ അവരെല്ലാവരും ഉപേക്ഷിച്ചു. ഇനി ഇങ്ങനെ കിടന്നു കഷ്ടപ്പെടാതെ വേഗത്തിൽ മരിച്ചാൽ കൊള്ളാമെന്നു മാത്രമേ എനിക്കാഗ്രഹമുള്ളൂ. അമ്മാവന്മാരെല്ലാവരും ചികിത്സിച്ചിട്ടു ഭേദമാകാത്ത ഈ ദീണം ഉണ്ണി ചികിത്സിച്ചാലും ഭേദമാവുകയില്ലായിരിക്കുമല്ലോ" എന്നു പറഞ്ഞു. അപ്പോൾ നമ്പൂരി, "അങ്ങനെ തീർച്ചയാ

ക്കേണ്ടാ. ഈ ദീനം ഞാൻ ചികിത്സിച്ചിട്ടു ഭേദമാകണമെന്നു ഈശ്വരൻ നിശ്ചയിച്ചിക്കുന്ന തെങ്കിൽ ഭേദമാകാതെ കഴികയില്ലല്ലോ" എന്നു പറഞ്ഞു. ഉടനെ അന്തർജ്ജനം "എന്നാൽ എന്റെ ഉണ്ണീ! നീ വല്ലതും ചെയ്തു നോക്കണം. എന്റെ ഈ ദീനം ഭേദമാവുകയാണെങ്കിൽ അതു നിനക്കു ശ്രേയസ്സിനും യശസ്സിനും കാരണമായിത്തീരും. വലിയ പുണ്യവുമായി രിക്കും" എന്നു പറഞ്ഞു. അതുകേട്ടപ്പോൾ നമ്പൂരി "അമ്മായി തേച്ചുകുളിക്കാറുണ്ടോ?" എന്നു ചോദിച്ചു. അതിനു മറുപടിയായി അന്തർജ്ജനം "ശിവ! ശിവ! തേച്ചുകുളിയോ? എനിക്കു കുളി തന്നെ ഇല്ലാ തായിട്ടു വളരെ നാളായി. മേലെങ്ങും തൊലിയില്ല. സർവ്വത്ര വ്രണമാണ്. എനിക്ക് എണീക്കാനും വയ്യ. പിന്നെ തേച്ചുകുളിക്കുന്നതെങ്ങനെയാണ്?" എന്നു പറഞ്ഞു. ഉടനെ നമ്പൂരി "അമ്മായിയെ ഇന്നു ഞാനൊന്നു തേച്ചുകുളിപ്പിക്കാം. തേച്ചു കുളിച്ചാൽത്തന്നെ ഈ ദീനം ദേദമാകും" എന്നു പറഞ്ഞ് അവിടെനിന്ന് ഇറങ്ങിപ്പോയി എന്തോ ചില കാട്ടുചെടികളുടെ ഇലകൾ കുറെ പറിച്ചുകൊണ്ടുവന്ന് ഇടിച്ചുപിഴിഞ്ഞ് നീരെടുത്ത് അതിൽ എണ്ണയും നെയ്യും ആവണക്കെണ്ണയും ചേർത്ത് ഒരു കുഴമ്പു കാച്ചിയരിച്ചു വെച്ചു. പിന്നെ നമ്പൂരി ഒരു വലിയ ചെമ്പു പിടിച്ചെടുത്തടുപ്പത്തി വെച്ച് അതിൽ നിറച്ചു വെള്ളമൊഴിച്ചു തിളപ്പിക്കുന്നതിന് അവിടെ ശേഷമുണ്ടാ യിരുന്ന അന്തർജ്ജനങ്ങളോടു പറഞ്ഞു. അവർ അപ്രകാരം ചെയ്തു. അതിനി ടയ്ക്കു നമ്പൂരി പിന്നെയും ഇറങ്ങിപ്പോയി ചില ഇലകൾ പറിച്ചുകൊണ്ടു വന്ന് ചതച്ച് ആ വെള്ളത്തിലുമിട്ടു. വെള്ളം നല്ലപോലെ തിളച്ചപ്പോൾ നമ്പൂരി പെട്ടെന്നു ചെന്നു രോഗിണിയായ അന്തർജ്ജനത്തെ എടുത്തു കൊണ്ടുചെന്ന ആ തിളച്ചുകിടന്നിരുന്ന വെള്ളത്തിലിട്ടു. ഇതു കണ്ടു ശേഷമുള്ള അന്തർജ്ജനങ്ങളും മറ്റും "അയ്യോ! അതെന്ത്രൊരക്രമ മാണ്" എന്നു പറഞ്ഞ് ഉറക്കെ നിലവിളിച്ചു. നമ്പൂരി അതൊന്നു വകവെച്ചില്ല. സ്വല്പം സമയം കഴിഞ്ഞപ്പോൾ അദ്ദേഹം വെള്ളത്തിൽ കിടന്ന അന്തർജ്ജനത്തെ വലിച്ചെടുത്തു നിലത്തിട്ടു. അപ്പോൾ ആ അന്തർജ്ജനത്തിനു ബോധമുണ്ടായിരുന്നില്ല. അവർ മരിച്ചുപോയി എന്നു നിശ്ചയിച്ചു മറ്റുള്ള അന്തർജ്ജനങ്ങളും മറ്റും പൂർവ്വാധികം ദുഃഖിച്ചുകരഞ്ഞു. ഏകദേശം മൂന്നേമുക്കാൽ നാഴിക കഴിഞ്ഞപ്പോൾ രോഗിണിയായ അന്തർജ്ജനത്തിനു ബോധം വീഴുകയും അവർ എണീറ്റിരി ക്കുകയും ചെയ്തു. അപ്പോൾ അവിടെ എല്ലാവർക്കും സമാധാനവും സന്തോഷവുമായി. ഉടനെ നമ്പുരി താൻ മുമ്പേ കാച്ചിവെച്ച കുഴമ്പെടുത്തു

കൊടുത്തിട്ട്, ഈ അന്തർജ്ജന ത്തിന്റെ തലയിൽ എണ്ണയും മേലൊക്കെ ഈ കുഴമ്പും തേപ്പിച്ച്, ചെമ്പിൽ കിടക്കുന്ന വെള്ളമെടുത്ത് ചൂടു പാകമാക്കി കുളിപ്പിക്കാൻ അവിടെ വേറെ ഉണ്ടായിരുന്ന അന്തർജ്ജന ങ്ങളോടു പറയുകയും അവർ കുളിപ്പിക്കുകയും ചെയ്തു. തേച്ചുകുളി കഴിഞ്ഞപ്പോഴേക്കുണ് അന്തർജ്ജനത്തിന്റെ ദേഹത്തിലുണ്ടായിരുന്ന വ്രണങ്ങളൊന്നും കാണാനില്ലാതെയായി. അന്തർജ്ജനം എണീറ്റു നടന്നു തുടങ്ങുകയും ചെയ്തു. ആ കുഴമ്പു തേപ്പിച്ച് അന്തർജ്ജ നത്തെ മൂന്നു ദിവസം കുളിപ്പിച്ചു. അപ്പോഴേക്കും അവർ പൂർണ്ണസുഖത്തെ പ്രാപിച്ചു. അവരെക്കണ്ടാൽ അവർക്കു ഇങ്ങനെയൊരു ദീനമുണ്ടായിരുന്നു എന്നു തോന്നുകപോലുമില്ലാതെയായി. നാലാം ദിവസം നമ്പൂരി സ്വദേശ ത്തേയ്ക്കു മടങ്ങിപ്പോരികയും ചെയ്തു.

അനന്തരം രണ്ടുമൂന്നു ദിവസം കഴിഞ്ഞപ്പോൾ നമ്പിമാരെല്ലാവരും അവരുടെ ഇല്ലത്തു മടങ്ങിയെത്തി. അപ്പോൾ മുമ്പു രോഗബാധിതയായി എണീക്കാൻ വയ്യാതെ കിടന്നിരുന്ന അന്തർജ്ജനം സ്വസ്ഥശരീരയായി എണീറ്റു നടക്കുന്നതു കണ്ടിട്ട് ആ അന്തർജ്ജനത്തിന്റെ ഭർത്താവായ നമ്പി അത്യാശ്ചര്യത്തോടുകുടി "നമ്മുടെ വെള്ളൊടിലെ ഉണ്ണി ഇവിടെ വന്നിരുന്നുവോ?" എന്നു ചോദിച്ചു. അപ്പോൾ വെള്ളൊടിലെ ഉണ്ണിനമ്പൂരി അവിടെ ചെന്നിരുന്നതും അദ്ദേഹം ചെയ്തതുമെല്ലാം വിസ്തരിച്ചു പറഞ്ഞുകേൾപ്പിച്ചു. അതൊക്കെ കേട്ടപ്പോൾ നമ്പി "അവനല്ലാതെ ഈ വകയൊക്കെ ചെയ്‌വാൻ നിശ്ചയവും ധൈര്യവുമുണ്ടാകയില്ല. അവന്റെ ഗുരുത്വവും കൈപ്പുണ്യവും ഭാഗ്യവും ഒക്കെ ഒന്നു വേറെ തന്നെയാണ്. ഈശ്വരൻ അവൻ ദീർഘായുസ്സുകൂടി കൊടുക്കട്ടെ" എന്നു പറഞ്ഞു.

ഒരിക്കൽ ഒരു വാണിയൻ (എള്ളും മറ്റും ആട്ടുന്ന ജാതിക്കാരൻ) ഒരു കാളയേയുംകൊണ്ട് വെള്ളൊടില്ലത്തു ചെന്നു. അപ്പോൾ അവിടെ ഉണ്ടായിരുന്ന അച്ഛൻ നമ്പുരിയുടെ അടുക്കൽ "ഈ കാളയ്ക്കു ചാണകം പോകാതെയായിട്ടു നാലു ദിവസമായി. അതുകൊണ്ടു കാള പുല്ലും വെള്ളവുമൊന്നും കഴിക്കുന്നില്ല. വയർ സാമാന്യത്തിലധികം വീർത്തിട്ടു ണ്ടെന്നുള്ളതു തിരുമേനിക്കു കാണാവുന്നതാകയാൽ അടിയൻ അറിയി ക്കണമെന്നില്ലല്ലോ. അടിയൻ എള്ളും തേങ്ങയും മറ്റും ആട്ടുന്നതിനു ചക്കിൻകണയിൽ കെട്ടി അടിക്കുന്നത് ഈ കാളയെയാണ്. ഈ കാള ചത്തുപോയാൽ അടിയന്റെ ഉപജീവനം മുട്ടും. മറ്റൊരു കാളയെ വാങ്ങാൻ

പാവപ്പെട്ട അടിയങ്ങൾക്കു അത്ര എളുപ്പമല്ല. അതിനാൽ തിരുമനസ്സുകൊണ്ട് ദയ ഉണ്ടായിട്ട് ഈ കാളയെ രക്ഷിക്കണം" എന്നു വളരെ സങ്കടത്തോടുകൂടി പറഞ്ഞു. അച്ഛൻ നമ്പൂരി സ്വൽപനേരം മനസ്സുകൊണ്ടാലോചിച്ചിട്ട് "ഒരു മുഴം നീളവും പെരുവിരലിന്റെ വണ്ണവു മുള്ള ഒരു മുരിക്കിൻ വടി കൊണ്ടുവരിക" എന്നു വാണിയനോടു പറഞ്ഞു. വാണിയൻ കാളയെ അവിടെ കെട്ടീട്ട് ഓടിപ്പോയി മുരിക്കിൻവടി കൊണ്ടുവന്നു. അച്ഛൻനമ്പൂരി അതെടുത്ത് അതിന്റെ ഒരറ്റത്തു കൈ കൊണ്ട് പിടിക്കാൻതക്കവണ്ണം മുള്ളു ചീകിക്കളഞ്ഞു പിടിച്ചുകൊണ്ട് കാളയെ കിടത്തി, കാലു നാലും കെട്ടി, മുറുകെ പിടിച്ചുകൊള്ളുവാൻ വാണിയനോടു പറഞ്ഞു. അവൻ അപ്രകാരം ചെയ്തപ്പോൾ അച്ഛൻ നമ്പൂരി അടുത്തുചെന്നു മുരുക്കിൻവടി കാളയുടെ മലദ്വാരത്തിൽക്കൂടി അകത്തേക്കു കടത്തി രണ്ടുമൂന്നു തിരിച്ചിട്ടു വലിച്ചെടുത്തു. അപ്പോൾ ഒരു മുരുക്കിൻ വടിയോടുകൂടി ഒരു വലിയ പഴന്തുണിയും അതിന്റെ പിന്നാലെ ഒട്ടുവളരെ ചാണകവും പുറത്തേക്കു പോന്നു. അപ്പോൾ അച്ഛൻ നമ്പൂരി വാണിയനോട് "ഇതു നീ എണ്ണ മുക്കിപ്പിഴിയുന്ന തുണിയല്ലേ? ഇതു തിന്നിട്ടാണ് കാളയ്ക്കു ചാണകം പോകാതെയത്, ഇനി ഇങ്ങനെ വരാതെ സൂക്ഷിച്ചുകൊള്ളണം എന്നു പറഞ്ഞു. കാളയുടെ മലദ്വാരം മുള്ളുകൊണ്ടു മുറിഞ്ഞിരുന്നതിന് ഒരു മരുന്നും പുരട്ടി അയച്ചു. കാളയ്ക്കു സുഖമാവു കയും ചെയ്തു.

ഒരിക്കൽ ചേർത്തലത്താലൂക്കിൽതന്നെ തൈക്കാട്ടു ദേശത്തു തൈക്കാട്ടു നമ്പൂരിയുടെ ഇല്ലത്ത് ഒരു അന്തർജ്ജനത്തിന്റെ മൂക്കിൽ ഒരു ദശയുണ്ടായി. അതു ശ്വാസം പുറത്തേയ്ക്കു പോകുമ്പോൾ ഒരംഗുലം നീളത്തിൽ പുറത്തേക്കിറങ്ങിപ്പോവുകയും ശ്വാസം മേൽപ്പോട്ടു വലിയു മ്പോൾ മൂക്കിനകത്തേക്കു കയറിപ്പോവുകയും ചെയ്യുമായിരുന്നു. അതിന് ആരാണ്ടേകൊണ്ടൊക്കെ പല ചികിത്സകൾ ചെയ്യിച്ചിട്ടും ഭേദമാകായ്ക യാൽ ഒടുക്കം തൈക്കാട്ടുനമ്പൂരി വെള്ളൊടുനമ്പൂരിയുടെ അടുക്കൽ ച്ചെന്നു വിവരം പറഞ്ഞു. അപ്പോൾ വെള്ളൊടു നമ്പൂരി, "ആട്ടെ, ഞാൻ നാളെ അവിടെ വന്നു നോക്കീട്ട് എന്തെങ്കിലും ചികിത്സ നിശ്ചയിക്കാം. ഞാനവിടെ വരുമ്പോഴേക്കും കാൽത്തുലാം ഭാരമുള്ള ഒരിയ്യക്കട്ടി ഇരുമ്പുകൊണ്ടു ഒരു കുഴയുമുണ്ടാക്കിച്ചു തയ്യാറാക്കിവെച്ചിരിക്കണം. ശേഷമൊക്കെ ഞാൻ വരുമ്പോൾ പറഞ്ഞുകൊള്ളാം"എന്നു പറഞ്ഞു

തൈക്കാട്ടു നമ്പൂരിയെ അയച്ചു. പിറ്റേ ദിവസം വെള്ളൊടു നമ്പൂരി തൈക്കാട്ടില്ലത്തു ചെന്നപ്പോഴേക്കും തലേദിവസം പറഞ്ഞിരുന്നതുപോലെ ഇരുമ്പുകുഴയോടുകൂടിയ ഒരിയ്യക്കട്ടി അവിടെ തയ്യാറാക്കി വെച്ചിരുന്നു. വെള്ളൊടു നമ്പൂരി ഒരു നൂൽച്ചരടുകൂടി കൊണ്ടുപോയിരുനു. ആ ചരടിന്റെ ഒരറ്റം ഇയ്യക്കട്ടിയുടെ കുഴയിലിട്ടു കെട്ടിമുറിക്കീട്ടു മറ്റേ അറ്റത്ത് ഒരു കുടുക്കുമിട്ടു തൈക്കാട്ടു നമ്പൂരിയെ ഏല്പിച്ചുകൊടുത്തിട്ട്, "അന്തർജ്ജനത്തെ വിളിച്ചു അടുക്കലിരുത്തീട്ട് ദശ പുറത്തേക്കു വരുമ്പോൾ ചരടിന്റെ അറ്റത്തുള്ള കുടുക്ക് ആ ദശയിന്മേലിട്ടു മുറുക്കണം. പിന്നെ അന്തർജ്ജനത്തോടു പതുക്കെ എണീറ്റു കുനിഞ്ഞു സ്വല്പം നടക്കാൻ പറയണം" എന്നു പറഞ്ഞു. തൈക്കാട്ടുനമ്പൂരി അപ്രകാരമെല്ലാം ചെയ്തു. അന്തർജ്ജനം എണീറ്റു നടന്നപ്പോൾ ഇയ്യക്കട്ടിയുടെ ഭാരം കൊണ്ട് ദശ വേരോടുകൂടി പറിഞ്ഞു താഴെ വീണു. പിന്നെ വെള്ളൊടു നമ്പൂരി അന്തർജ്ജനത്തിന്റെ തലയിൽ തേക്കുന്നതിന് ഒരെണ്ണയ്ക്കു കുറിച്ചുകൊടുക്കുകയും "ഈ മരുന്നുണ്ടാക്കി പുരട്ടിയാൽ മൂക്കിനകത്തെ വ്രണം ഉണങ്ങുകയും എണ്ണ കാച്ചിത്തേച്ചാൽ ഇനിയും മൂക്കിൽ ദശ വരാതെ ഇരിക്കുകയും തലവേദന ഉണ്ടാകാതെയിരിക്കുകയും ചെയ്യും" എന്നു പറയുകയും ചെയ്തിട്ടു മടങ്ങിപ്പോയി. ആ മരുന്നും എണ്ണയും കൊണ്ട് അന്തർജ്ജനത്തിനു സുഖമാവുകയും ചെയ്തു.

ഒരിക്കൽ ബ്രിട്ടീഷ് മലബാറിലെ ഒരു വലിയ ജന്മിയും പ്രസിദ്ധനുമായ കുതിരവട്ടത്തു മൂപ്പിൽനായർക്കു ഒരു സുഖക്കേടുണ്ടായി. മലമൊഴിയായ്കയായിരുന്നു സുഖക്കേട്. അതിനു പല വൈദ്യന്മാർ പഠിച്ച വിദ്യകളൊക്കെ പ്രയോഗിച്ചുനോക്കിട്ടും ഒരു ഫലവുമുണ്ടായില്ല. മലശോധനയില്ലാതായപ്പോൾ ഭക്ഷണവുമില്ലാതെയായി. അപ്പോൾ ക്ഷീണം കലശലായി. ആകപ്പാടെ മൂപ്പിൽനായർ ഏറ്റവും അവശനായിത്തീർന്നു. അതിനാൽ മൂപ്പിൽനായർ ഉടനെ വെള്ളൊടുനമ്പൂരിയെ അങ്ങോട്ടു പറഞ്ഞയയ്ക്കണമെന്നു പാലിയത്തു വലിയച്ചന്റെ പേർക്ക് എഴുത്തയച്ചു. അന്നത്തെ മൂപ്പിൽ നായരും വലിയച്ചനും തമ്മിൽ അത്യന്തം സ്നേഹമായിരുന്നു. എഴുത്തു കിട്ടിയക്ഷണത്തിൽ വലിയച്ചൻ വിവരം വെള്ളൊടു നമ്പൂരിയെ ഗ്രഹിപ്പിക്കുകയും സഹായത്തിനു വേണ്ടുന്ന ആളുകളെയും മറ്റും കൂട്ടി മലബാറിലേയ്ക്കു പറഞ്ഞയയ്ക്കുകയും ചെയ്തു.

നമ്പൂരി കുതിരവട്ടത്തെത്തിയപ്പോൾ മൂപ്പിൽനായർ ഏറ്റവും ക്ഷീണിച്ച് എണീക്കാൻ വയ്യാതെ കിടപ്പിലായിരുന്നു. തൽക്കാലം നമ്പൂരി ചുരുക്കത്തിൽ ഒരു കുഴമ്പിനു കുറിച്ചുകൊടുത്തിട്ട് ആ കുഴമ്പു ക്ഷണത്തിൽ കാച്ചിയരിച്ചു വെയ്ക്കുകയും മൂപ്പിൽനായർക്കു കുളിക്കുന്നതിനു കാഞ്ഞവെള്ളവും ഭക്ഷണത്തിനു വേണ്ടുന്നവയെല്ലാം തയ്യാറാക്കുകയും ചെയ്തുകൊള്ളുന്നതിനു ചട്ടംകെട്ടി. പിന്നെ നമ്പൂരി കുളിക്കാൻ പോയി. അദ്ദേഹം കുളിയും ഭക്ഷണവുമെല്ലാം കഴിഞ്ഞുവനപ്പോഴേക്കും ചട്ടംകെട്ടിയിരുന്നവയെല്ലാം തയ്യാറായിരുന്നു. വെള്ളൊടുനമ്പൂരിയുടെ പ്രയോഗമെന്താണെന്ന് അറിയുന്നതിനായി അപ്പോൾ അവിടെ വൈദ്യന്മാരായിട്ടും മൂപ്പിൽനായരുടെ സ്നേഹിതന്മാരായിട്ടും ബന്ധുക്കളായിട്ടും ആശ്രിതന്മാരായിട്ടു അസംഖ്യമാളുകൾ വന്നുകൂടുകയും ചെയ്തിരുന്നു.

നമ്പൂരി മൂപ്പിൽനായരുടെ അടുക്കൽ ചെന്നിരുന്നുകൊണ്ട് അവിടെയുണ്ടായിരുന്ന ഭൃത്യന്മാരിൽ ബലവാന്മാരായ നാലുപേരെ വിളിച്ചു കാച്ചിവെച്ചിരുന്ന കുഴമ്പു നായരുടെ കഴുത്തിനു താഴെയെല്ലാം ധാരാള മായി തേച്ചിട്ട് നായരെ താങ്ങിപ്പിടിച്ച് ആ പൂമഖത്തു തെക്കോട്ടും വടക്കോട്ടും നടത്താൻ പറഞ്ഞു. അങ്ങനെ അവർ അഞ്ചാറുപ്രാവശ്യം നടത്തിയപ്പോഴേക്കും നായർക്കു വയറിളകി പൂമുഖമാകപ്പാടെ, അമേധ്യ മയമായി. പിന്നെ നമ്പൂരി നായരെ കൊണ്ടുപോയി കാഞ്ഞ വെള്ളമൊഴിച്ചു കുളിപ്പിച്ചിട്ടു ഭക്ഷണം കഴിപ്പാൻ പറഞ്ഞയച്ചു. ഭൃത്യന്മാർ നായരെ കൊണ്ടുപോയി കുളിയുമൂണും കഴിപ്പിച്ചുകൊണ്ടു കട്ടിലിൽ കൊണ്ടു ചെന്നു കിടത്തി. വളരെ ദിവസം കൂടിട്ടു മലം ധാരാളം ഒഴിഞ്ഞു പോവുകയും കാഞ്ഞ വെള്ളത്തിൽ കുളിക്കുകയും വേണ്ടതുപോലെ ഊണു കഴിക്കുകയും ചെയ്തതുകൊണ്ട് നായർ കിടന്ന ഉടനെ ഉറങ്ങി ത്തുടങ്ങി. ആ സമയത്തു വെള്ളൊടു നമ്പൂരി മൂപ്പിൽനായരുടെ കാര്യസ്ഥനോട്, "ഇനിയിപ്പോൾ നായർക്കു സുഖക്കേടൊന്നുമില്ല. ക്ഷീണം മാറണമെന്നേ ഉള്ളൂ. അതു ഭക്ഷണം ശരിയാകുമ്പോൾ ക്രമേണ മാറി ക്കൊള്ളും. ഇന്നു കാച്ചിയ കുഴമ്പുതന്നെ കാച്ചിവെച്ചിരുന്നു പതിവായി തേച്ചുകുളിപ്പിച്ചുകൊണ്ടിരുന്നാൽ വേണ്ടതുപോലെ മലശോധനയുണ്ടാകും. അപ്പോൾ മുറയ്ക്കു ഭക്ഷണം കഴിക്കാറുമാകും" എന്നു പറഞ്ഞിട്ട് ആരോടും യാത്ര പറയാതെ മടങ്ങിപ്പോന്നു.

നമ്പൂരി പറഞ്ഞതുപോലെതന്നെ പത്തുപതിനഞ്ചു ദിവസംകൊണ്ടു മൂപ്പിൽ നായർക്കു ക്ഷീണം മാറി നല്ല സുഖമായി. പിന്നെ നായർ തന്റെ കൃതജ്ഞതയെ പ്രകടിപ്പിക്കാനായി നമ്പൂരിയുടെ അടുക്കൽ വന്നു കണ്ട് സന്തോഷസമേതം അനേകം സമ്മാനങ്ങൾ കൊടുത്തു വന്ദനം പറഞ്ഞു മടങ്ങിപ്പോയി.

പണ്ടുണ്ടായിരുന്ന വെള്ളാടു നമ്പൂരിമാർ ചികിത്സ സംബന്ധമായി ഇങ്ങനെ അനേകം അത്ഭുതകർമ്മങ്ങൾ ചെയ്തിട്ടുണ്ട്. അവയെല്ലാം പറഞ്ഞുതീർക്കുന്ന കാര്യം അസാധ്യമാകയാൽ അതിനായി തുനിയുന്നില്ല. ഇത്രയും പറഞ്ഞതുകൊണ്ടു തന്നെ ആ ഇല്ലത്തു പണ്ടുണ്ടായിരുന്നവർ അമാനുഷ്യപ്രഭാവന്മാരായിരുന്നുവെന്നു സ്പഷ്ടമാകുന്നുണ്ടല്ലോ.

വെള്ളൊടില്ലത്തു പണ്ടൊരിക്കൽ ശാക്തേയനായിട്ടും ഒരാളുണ്ടായിരുന്നുവത്രേ. അദ്ദേഹവും പുളിയാമ്പിള്ളി നമ്പൂരി മുതലായവരെപ്പോലെ അമാവാസിനാൾ ചന്ദ്രനെ ഉദിപ്പിക്കുക, മദ്യം കളിയടയ്ക്കയാക്കി കാണിക്കുക മുതലായി അനേകം അത്ഭുതകർമ്മങ്ങൾ ചെയ്തിട്ടുണ്ടെന്നാണ് കേൾവി. അഷ്ടവൈദ്യന്മാരിലൊരാളും ബ്രാഹ്മണനുമായിരുന്ന അദ്ദേഹത്തിനു ശക്തിപൂജയും മറ്റും അത്യാവശ്യമായിട്ടുള്ളവയല്ലായിരുന്നതിനാലും അദ്ദേഹത്തിന്റെ അത്ഭുതകർമ്മങ്ങൾ ചികിത്സാസംബന്ധമായിട്ടുള്ളവയല്ലായിരുന്നതുകൊണ്ടും അവയൊന്നും ഇവിടെ വിസ്തരിക്കുന്നില്ല. അതിനാൽ പ്രസിദ്ധപ്പെട്ട ആ ഇല്ലത്തു പണ്ടത്തെപ്പോലെ ഇനിയും ജനോപകാരാർത്ഥം നല്ല വൈദ്യന്മാരുണ്ടായിത്തീരുന്നതിനു സർവ്വേശ്വരൻ സദയം കടാക്ഷിക്കുമാറാകട്ടേ എന്നു പ്രാർത്ഥിച്ചുകൊണ്ടു വിരമിക്കുന്നു.

# 103. ആറന്മുള വലിയ ബാലകൃഷ്ണൻ

മുമ്പൊരു കാലത്ത് ആറൻമുളദേവസ്വംവകയായി വലിയ ബാലകൃഷ്ണൻ എന്നു പ്രസിദ്ധനായിട്ട് ഒരാനയുണ്ടായിരുന്നു. കാഴ്ചയിലും കാര്യത്തിലും ഇത്രയും യോഗ്യതയുള്ള ഒരാന അക്കാലത്തു വേറെ ഉണ്ടായിരുന്നില്ലെന്നല്ല, അതിനു മുമ്പും അതിൽപിന്നെയും ഉണ്ടായിട്ടുമില്ല. ആ ആനയെ ആറൻമുളസ്സമൂഹക്കാർ അവിടെ ദേവനു നടയ്ക്കിരുത്തിയ തായിരുന്നു. സമൂഹക്കാർ ആ ആനയെ നടക്കിരുത്താനുണ്ടായ കാരണം താഴെപ്പറയുന്നു.

973-ാമാണ്ടു നാടുനീങ്ങിയ കാർത്തിതിരുനാൾ രാമവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടു തിരുമൂപ്പേറ്റതിന്റേസേഷം 937-ാമാണ്ട് ആദ്യമായി നടത്തിയ മുറജപത്തിനു കൂടിയിരുന്ന നമ്പൂരിമാരുടെ കൂട്ട ത്തിൽ പ്രത്യേകം സ്വാദറിഞ്ഞു ഭക്ഷിക്കുന്ന ആളായിട്ട് ഒരു വടക്കൻ നമ്പൂരിയുണ്ടായിരുന്നു. അദ്ദേഹം വലിയ ഭക്ഷണപ്രിയനുമായിരുന്നു. ഊണു കഴിച്ചുകൊണ്ടിരിക്കുമ്പോൾ അദ്ദേഹം ഓരോ ദിക്കിലെ വിശേഷ ങ്ങളെക്കുറിച്ചു പറയുകയും സേവൻമാർ മുഖാന്തരം മഹാരാജാവു തിരുമനസ്സുകൊണ്ട് അതു അറിയുകയും ആ സാധനങ്ങൾ തിരുമനസ്സു കൊണ്ടു തിരുവനന്തപുരത്തു വരുത്തി മുറജപസദ്യയ്ക്കു വിളമ്പിക്കുകയും ചെയ്തിരുന്നു എന്നും ആ കൂട്ടത്തിൽ ഈ നമ്പൂരി ഒരു ദിവസം "പാണ്ടമ്പറമ്പത്തു കോടൻ ഭരണിയിലെ ഉപ്പുമാങ്ങ"യെക്കുറിച്ച് പ്രസ്താവി ക്കുകയും അതു തിരുമനസ്സുകൊണ്ടു തിരുവനന്തപുരത്തു വരുത്തി സദ്യ യ്ക്കു വിളമ്പിക്കുകയും ചെയ്തു എന്നും മറ്റുമുള്ള ഐതിഹ്യങ്ങൾ പ്രസിദ്ധങ്ങളാണല്ലോ. അങ്ങനെ ആ നമ്പൂരി ഒരു ദിവസം ഓരോന്നു പറഞ്ഞകൂട്ടത്തിൽ "ആറൻമുളക്ഷേത്രത്തിലെ ഉത്സവസദ്യയുടെ എരിശ്ശേരി പോലെ നല്ലതായിട്ടുള്ള എരിശ്ശേരി മറ്റെങ്ങുമില്ല" എന്നു പ്രസ്താവിച്ചു. മഹാരാജാവുതിരുമനസ്സുകൊണ്ട് അതു അറിയുകയും ആറൻമുളസ്സമൂഹ ക്കാരെ വരുത്തുന്നതിനു കൽപിച്ചു ചട്ടംകെട്ടുകയും ചെയ്തു.

ആറൻമുളക്ഷേത്രം ഊരാളൻമാരുടെ വകയായിരുന്ന കാലത്തു തന്നെ അയിരൂര്, ചെറുകോൽ, മാലക്കര, കോയിപ്പുറം ഈ നാലു കരയിലുമുള്ള ജനങ്ങൾക്കുകൂടി ക്ഷേത്രത്തിൽ ചില അധികാരങ്ങളും അവകാശങ്ങളും മറ്റുമുണ്ടായിരുന്നു. ഈ നാലു കരകളിലുംകൂടി

രണ്ടായിരഞ്ഞൂറു വീട്ടുകാരുണ്ടായിരുന്നുവെന്നാണു കേൾവി. ആ നാലു കരയിലെയും നാഥത്വം അയിരൂർ തോട്ടാവള്ളിൽ കുറുപ്പിനായിരുന്നു. കുറുപ്പിന് ആ കരകളിലെ ഗുരുസ്ഥാനമുണ്ടായിരുന്നതിനാൽ ആ കുടുംബക്കാരെ തോട്ടാവള്ളിലാശാൻ എന്നും പറഞ്ഞിരുന്നു. കുറുപ്പിന് ഇങ്ങനെ കരനാഥത്വവും ഗുരുസ്ഥാനവുമുണ്ടായിരുന്നതിനാൽ ആറൻമുള ദേശത്തും ക്ഷേത്രത്തിലും സകല കാര്യങ്ങളും കുറുപ്പിന്റെ വരുതിപ്രകാരമാണു നടന്നിരുന്നത്. ക്ഷേത്രം സർക്കാരിൽ ചേർത്തതിന്റെശേഷവും കുറച്ചുകാലത്തേയ്ക്കുകൂടി കുറുപ്പിന്റെ അധികാരം അവിടെ ഒരുവിധം നിലനിന്നിരുന്നു. അതിനാൽ സമൂഹക്കാരെ തിരുവനന്തപുരത്തു മുറജപസ്സദ്യയ്ക്ക് എരിശ്ശേരി വെയ്ക്കാൻ അയച്ചുകൊടുക്കണമെന്നു കൽപന പ്രകാരം എഴുതിയയച്ചതു തോട്ടാവള്ളിൽ കുറുപ്പിന്റെ പേർക്കായിരുന്നു.

എഴുത്തുകിട്ടിയ ഉടനെ കുറുപ്പു സമൂഹക്കാരെക്കണ്ടു വിവരം പറഞ്ഞു. അപ്പോളവർ, "ഇതു വലിയ സങ്കടമായിട്ടുള്ള കാര്യമാണ്. ഞങ്ങളിവിടെ ഉത്സവസ്സദ്യയുടെ ദേഹണ്ഡവും മറ്റും കഴിച്ചുകൂട്ടുന്നുണ്ടെങ്കിലും ദൂരസ്ഥലങ്ങളിൽപ്പോയി വിലയ അടിയന്തിരങ്ങൾക്കു ദേഹണ്ഡം നടത്തി ഞങ്ങൾക്കു വലിയ പരിചയമില്ല. മുറജപം ഏറ്റവും വലിയതായ അടിയന്തിരമാണ്. അവിടെപ്പോയാൽ ഞങ്ങൾ ഇപ്പോഴുള്ള മാനവും കളഞ്ഞ് അപമാനത്തോടുകൂടി മടങ്ങിപ്പോരേണ്ടതായി വരും. അതിനാൽ ഇക്കാര്യത്തിൽ ഞങ്ങളോടു നിർബന്ധിക്കരുത്" എന്നു പറഞ്ഞു. ഉടനെ കുറുപ്പ് "ഇത് ഇങ്ങനെയൊക്കെ പറഞ്ഞ് ഒഴിയാവുന്ന കാര്യമല്ല. കൽപനയാണ്. നിങ്ങൾ പോവുകതന്നെ വേണം. നിങ്ങളെല്ലാവരും കുളിച്ചു ക്ഷേത്രത്തിൽച്ചെന്നു സ്വാമിദർശനം കഴിച്ചു യഥാശക്തി എന്തെങ്കിലും ഒരു വഴിപാടു പ്രാർത്ഥിച്ചിട്ടു പോകുവിൻ. നിങ്ങൾക്ക് അപമാനത്തിനു സ്വാമി ഇടയാക്കുകയില്ല. ബഹുമാനത്തോടുകൂടിത്തന്നെ തിരിച്ചുപോരാൻ നിങ്ങൾക്കു തിരുവാറൻമുളയപ്പൻ സംഗതിയാക്കും" എന്നു നിർബന്ധപൂർവ്വം പറയുകയാൽ അവരെല്ലാവരും പോയി കുളിച്ചു ക്ഷേത്രത്തിൽച്ചെന്നു ഭഗവാനെ വന്ദിച്ചു ഒരു വഴിപാടും നിശ്ചയിച്ചിട്ടു തിരുവനന്തപുരത്തേക്ക് പോയി.

സമൂഹക്കാർ തിരുവനന്തപുരത്തെത്തി എരിശ്ശേരിവെച്ചു സദ്യയ്ക്കു വിളമ്പി. വടക്കൻ നമ്പൂരി ആ എരിശ്ശേരി കൂട്ടിയപ്പോൾ "ഹേ ആറൻമുളയെരിശ്ശേരിയും ഇവിടെ വന്നുവല്ലോ. ഈ മഹാരാജാവു

വിചാരിച്ചാൽ സാധിക്കാത്തതായിട്ടൊന്നുമുണ്ടെന്നു തോന്നുന്നില്ല. ഒരു സമയം ദേവലോകത്തുനിന്ന് അമൃതു ഇവിടെ വരുത്തണമെന്നു വിചാരിച്ചാലും സാധിച്ചേയ്ക്കുമെന്നാണ് തോന്നുന്നത്" എന്നു പറഞ്ഞു. അതും തിരുമനസ്സുകൊണ്ട് ഉടനെ അറിഞ്ഞു. പിന്നെ മുറജപം കഴിയുന്നതുവരെ എരിശ്ശേരിവെയ്പ് ആറൻമുളസമൂഹക്കാർതന്നെയാണ് നടത്തിയത്.

മുറജപം കഴിഞ്ഞതിന്റെശേഷം സമൂഹക്കാരെ തിരുമുമ്പാകെ വരുത്തി സസന്തോഷം ചിലതൊക്കെ കല്പിക്കുകയും അവർക്കെല്ലാവർക്കും യഥായോഗ്യം സമ്മാനങ്ങൾ കൽപിച്ചു കൊടുക്കുകയും അവർക്കു പതിവിലിരട്ടി ദേഹണ്ഡപ്പണം കൊടുക്കുന്നതിനു കൽപിച്ചു ചട്ടം കെട്ടുകയും ചെയ്തു. അപ്പോൾ സമൂഹക്കാർ, "ഇപ്പോൾ കൽപിച്ചുതന്ന സമ്മാനങ്ങൾകൊണ്ടുതന്നെ ഞങ്ങൾക്കു ധാരാളം തൃപ്തിയായിരിക്കുന്നു. ഇനി ദേഹണ്ഡപ്പണവും മറ്റും വെണമെന്നില്ല. എന്നാൽ ഞങ്ങൾക്ക് ഒരു കാര്യം തിരുമനസ്സറിയിക്കാനുണ്ട്. ഞങ്ങൾ ഇങ്ങോട്ടു പോന്നസമയം ആറൻമുളദേവനെ വന്ദിച്ച് ഇവിടെനിന്ന് അപമാനത്തിടയാകാതെ തിരിച്ചു പോകുവാൻ സംഗതിയായാൽ അവിടെ ചെല്ലുമ്പോൾ ഒരാനയെ നടയ്ക്കിരുത്തിയേയ്ക്കാം എന്നു പ്രാർത്ഥിച്ചിട്ടാണ് പോന്നത്. ഇവിടെ വന്നിട്ടു ഞങ്ങൾക്കു ബഹുമാനത്തിനാണല്ലോ ഇടയായത്. അതിനാൽ ഞങ്ങൾക്കു തിരുവാറൻമുളയപ്പന്റെ നടയ്ക്കിരുത്തുന്നതിനായി ഒരാനയെത്തരുന്നതിനു കൽപ്പനയുണ്ടാകണം" എന്നറിയിച്ചു. ഉടനെ തിരുമനസ്സുകൊണ്ടു ലായംകാര്യക്കാരെ തിരുമുമ്പാകെ വരുത്തി, "ഈ സമൂഹക്കാരെക്കൊണ്ടുപോയി ലായം കാണിച്ച് അവിടെയുള്ളതിൽ ഇവർ ആവശ്യപ്പെടുന്ന ഒരാനയെ ഇവർക്കു കൊടുക്കണം" എന്നു കൽപിച്ചു. കാര്യക്കാർ സമൂഹക്കാരോടുകൂടി ലായത്തിലെത്തിയസമയം സമൂഹക്കാരിൽ ഒരാൾ തുള്ളി "എനിക്ക് ഇതുമതി ഇതുതന്നെവേണം" എന്ന് ഒരാനയെ തൊട്ടുകാണിച്ചുകൊണ്ടു പറഞ്ഞു. ഇതു തിരുവാറൻമുളദേവന്റെ കൽപനയാണെന്നു വിശ്വസിച്ചു സമൂഹക്കാരെല്ലാവരും ആ ആനയെത്തന്നെ കിട്ടിയാൽ മതിയെന്നു സമ്മതിച്ചു പറഞ്ഞു. ആ ആന വല്ലാതെ ക്ഷീണിച്ച് എണീറ്റു നടക്കാൻപോലും ശക്തിയില്ലാതെയായിപ്പോയിരുന്നതിനാൽ അതു താമസിയാതെ ചരിഞ്ഞു(മരിച്ചു)പോകുമെന്നു കാര്യക്കാരും മറ്റും തീർച്ചപ്പെടുത്തിയിരിക്കുകയായിരുന്നു. ആ ആനയെ കിട്ടിയാൽ മതിയെന്നു

സമ്മതിച്ചതിനാൽ ഈ സമൂഹക്കാർ കേവലം വിഡ്ഢികൾ തന്നെ യാണെന്നു ലായത്തിലുണ്ടായിരുന്നവരല്ലാം തീർച്ചപ്പെടുത്തി. എങ്കിലും അവരാരും ഒന്നും പറഞ്ഞില്ല. കാര്യക്കാരും സമൂഹക്കാരുംകൂടി വീണ്ടും തിരുമുമ്പാകെച്ചെല്ലുകയും സമൂഹക്കാർ ആനയെ കൊണ്ടുപോകുന്നതിന്ന് ആറൻമുളച്ചെന്നിട്ട് ആളയച്ചുകൊള്ളാമെന്നു യാത്രയുമുറപ്പിച്ചുകൊണ്ട് അപ്പോൾത്തന്നെ അവിടെനിന്നു പോവുകയും ചെയ്തു. സമൂഹക്കാർ പോയതിന്റെശേഷം കാര്യക്കാരും ആ ആനയുടെ സ്ഥിതി തിരുമനസ്സറിയി ച്ചിട്ടു തിരുമുമ്പിൽനിന്നും പോയി.

സമൂഹക്കാർ യഥാകാലം ആറൻമുള എത്തുകയും സകല വിവര ങ്ങളും തോട്ടാവള്ളിൽകുറുപ്പിനെ ഗ്രഹിപ്പിക്കുകയും ചെയ്തു. കൽപിച്ചു തന്ന ആനയെ കൊണ്ടുപോരുന്നതിനു വല്ലവരേയും പറഞ്ഞയച്ചാൽ പ്പോരെന്നും താൻതന്നെ പോയി കൊണ്ടുവരാമെന്നും കുറുപ്പു സമ്മതിച്ചു. അക്കാലത്തു ആറൻമുള കക്കുഴിവീട്ടുകാർ ആനപ്പഴക്കിൽ ഏറ്റവും സമർത്ഥൻമാരും പ്രസിദ്ധൻമാരുമായിരുന്നതിനാൽ ആ വീട്ടിൽനിന്നും നാരായണൻനായരെന്നും രാമൻനായരെന്നും പ്രസിദ്ധൻമാരായിരുന്ന രണ്ടു പേരേയും അയിരൂർ മുതലായ നാലുകരകളിൽ നിന്നും യോഗ്യൻമാരായ ഓരോരുത്തരേയും കൂട്ടിക്കൊണ്ടുപോയി കുറുപ്പു നിശ്ചയിച്ചിരുന്ന ആനയെ ക്കണ്ടു. കുറുപ്പിനും ആനയെ വളരെ ബോധിച്ചു. ആ ആനയ്ക്കു തലക്കട്ടിയും കൊമ്പുകളുടെ വലിപ്പവും ഭംഗിയും ഉടലിന്റെ നീളവും മറ്റും അസാമാന്യമായിട്ടുണ്ടായിരുന്നു. ദേഹം വളരെ ക്ഷീണിച്ചിരുന്നു എന്നു മാത്രമേ ഒരു ദോഷമുണ്ടായിരുന്നുള്ളു.

ആനയെ കണ്ടതിന്റെശേഷം കുറുപ്പു വലിയകൊട്ടാരത്തിൽച്ചെന്നു മുഖം കാണിച്ചു. അപ്പോൾ തിരുമനസ്സുകൊണ്ട്, "നാം സമൂഹക്കാർക്കു കൊടുത്ത ആനയെ കൊണ്ടുപോകാനായിട്ടു വന്നിരിക്കുകയാണ് അല്ലേ? കുറുപ്പ് ആ ആനയെ കണ്ടുവോ?" എന്നു കൽപിച്ചു ചോദിച്ചു. ഉടനെ കുറുപ്പ് "റാൻ. അടിയൻ കണ്ടു" എന്നറിയിച്ചു.

തിരുമനസ്സുകൊണ്ട്: ആ ആന വളരെ ക്ഷീണിച്ചിരിക്കുന്നതായി ക്കേട്ടു. ആറൻമുള ദേവനു നടയ്ക്കിരുത്താനായി നാം കൊടുക്കുന്ന ആന നന്നായിരിക്കണമല്ലോ. അതിനാൽ ഇവിടെ ലായത്തിലുള്ളതിൽ വേറെ ഏതാനയെ വേണമെങ്കിലും കൊണ്ടുപോകുന്നതിനു വിരോധമില്ല.

കുറുപ്പ്: ആനകളുടെ ഗുണദോഷങ്ങളേയും ലക്ഷണങ്ങളേയും വിവരിക്കുന്നതായി 'മാതംഗലീല' എന്നൊരു ശാസ്ക്രഗ്രന്ഥമുള്ളതു തൃക്കൺപാർത്തിട്ടുണ്ടായിരിക്കുമല്ലോ. ആ ശാസ്ത്രപ്രകാരം നോക്കുന്നതായാൽ ഇതുപോലെ സകല ശുഭലക്ഷണങ്ങളും തികഞ്ഞതായ ഒരാന ഈ ലായത്തിലെന്നല്ല, എങ്ങുംതന്നെ വേറെ കാണുമെന്നും തോന്നുന്നില്ല. അതിനാൽ ആറൻമുള നടയ്ക്കിരുത്താൻ ഈ ആനതന്നെ മതിയെന്നാണ് അടിയനു പഴമനസ്സിൽ തോന്നുന്നത്. ഈ ആന ഇങ്ങനെ ക്ഷീണിച്ചു പോയതു വേണ്ടതുപോലെ രക്ഷിക്കാഞ്ഞിട്ടാണ്. ആറൻമുളകൊണ്ടുപോയി വേണ്ടതുപോലെ രക്ഷിക്കുകയും പതിവായി ആ പമ്പാനദിയിൽ നനയ്ക്കുകയും ചെയ്താൽ ആനയുടെ ക്ഷീണം കുറച്ചുദിവസംകൊണ്ടു തിർന്നുപോകും.

കുറുപ്പു ഇങ്ങനെ തിരുമനസ്സുറിയിച്ചതിന്റെശേഷം മാതംഗലീലയിലെ നാലഞ്ചു ശ്ലോകങ്ങളും ചൊല്ലിക്കേൾപ്പിച്ചു.

തിരുമനസ്സുകൊണ്ട്: എന്നാൽ കുറുപ്പിന്റെ അഭിപ്രായംപോലെ ആ ആനയെത്തന്നെ കൊണ്ടുപൊയ്ക്കൊള്ളൂ. നാം മാതംഗലീല എന്നൊരു ശാസ്ത്രമുണ്ടെന്നു കേട്ടിട്ടുള്ളതല്ലാതെ കണ്ടിട്ടില്ല. കുറുപ്പിന്റെ കൈയ്യിൽ ആ ഗ്രന്ഥമുണ്ടെങ്കിൽ ഒരു പ്രതി പകർത്തിയെഴുതിച്ച് ഇവിടെ അയച്ചു തന്നാൽകൊള്ളാം.

കുറുപ്പ്: റാൻ. താമസിയാതെ ഒരു പ്രതി ഇവിടെ എത്തിച്ചു കൊള്ളാം.

അനന്തരം തിരുമനസ്സുകൊണ്ട് കുറുപ്പിനു യഥായോഗ്യം ചില സമ്മാനങ്ങൾ കൽപ്പിച്ചു കൊടുക്കുകയും കുറുപ്പു യാത്രയറിയിച്ചുകൊണ്ട് അന്നുതന്നെ ആനയെയുംകൊണ്ടു തിരുവനന്തപുരത്തുനിന്നു പോരികയും ചെയ്തു.

കുറുപ്പ് ആനയെയുംകൊണ്ട് ആറൻമുള എത്തിയതിന്റെ പിറ്റെ ദിവസംതന്നെ സമൂഹക്കാരെക്കൊണ്ട് ആനയെ നടയ്ക്കിരുത്തിക്കുകയും നടയിൽവെച്ചുതന്നെ ആനയ്ക്കു 'വലിയബാലകൃഷ്ണൻ' എന്നു പേരിടുവിക്കുകയും ഇതു സംബന്ധിച്ചു കളഭം, വിളക്ക്, സദ്യ മുതലായവ കെങ്കേമമായി നടത്തിക്കുകയും ചെയ്തതിന്റെ ശേഷം അധികം

താമസിയാതെ മാതംഗലീലയുടെ ഒരു പകർപ്പെഴുതിച്ചു കൊട്ടാരത്തി ലേയ്ക്ക് അയയ്ക്കുകയും ചെയ്തു.

അക്കാലത്തു അവിടെ ദേവസ്വം വകയായി ബാലകൃഷ്ണൻ എന്നും കുട്ടികൃഷ്ണൻ എന്നും രണ്ടാനകൾ മുമ്പേതന്നെ ഉണ്ടായിരുന്നു. ബാല കൃഷ്ണൻ, കരക്കാരും തോട്ടാവള്ളിൽ കുറുപ്പുംകൂടി വിലയ്ക്കുവാങ്ങി നടയ്ക്കിരുത്തിയതായിരുന്നു. റാന്നിക്കർത്താക്കൻമാർക്ക് ആറൻമുള ക്ഷേത്രത്തിനകത്തു കയറിത്തൊഴണമെങ്കിൽ ഒരാനയെ നടയ്ക്കിരുത്തണ മെന്നൊരേർപ്പാടുണ്ടായിരുന്നു. ആ ഏർപ്പാട് പ്രകാരം ഒരു കർത്താവ് അമ്പലത്തിനകത്തു കയറിത്തൊഴുത വകയ്ക്കു നടയ്ക്കിരുത്തി യതായിരുന്നു കുട്ടികൃഷ്ണൻ. സമൂഹക്കാർ നടയ്ക്കിരുത്തിയ ആന മറ്റേ രണ്ടാനകളേക്കാളും വലിയതായിരുന്നതിനാലാണ് ആ ആനയ്ക്ക് വലിയ ബാലകൃഷ്ണൻ എന്നു പേരിട്ടത്. വലിയ ബാലകൃഷ്ണന്റെ പ്രധാന പാപ്പാൻ (ആനക്കാരൻ) കക്കുഴി നാരായണൻനായർതന്നെയായിരുന്നു. അയാൾ ആ ആനയെ തന്റെ പ്രാണനെക്കാളധികം സ്നേഹിച്ചു വേണ്ടതുപോലെ രക്ഷിച്ചിരുന്നതിനാൽ രണ്ടു മൂന്നു മാസംകൊണ്ടതന്നെ വലിയ ബാലകൃഷ്ണന്റെ ക്ഷീണം മുഴുവനും മാറിയെന്നല്ല, തടിച്ചു കൊഴുത്ത് ആ ആനയെ മുമ്പു കണ്ടിട്ടുള്ളവർ കണ്ടാലറിയാത്ത വിധത്തിലായി.

വലിയ ബാലകൃഷ്ണന്റെ ക്ഷീണമൊക്കെ മാറി അവന്റെ ഉടലിന് അസാമാന്യമായ പുഷ്ടിയും ബലവും സിദ്ധിച്ചിരിക്കുന്നതായി മഹാരാജാവു തിരുമനസ്സുകൊണ്ടു കൽപ്പിച്ചറിയിക്കുകയും അവനെ ഒന്നു കണ്ടാൽ കൊള്ളാമെന്നു തിരുമനസ്സിൽ തോന്നുകയും നിമിത്തം ആനയെ തിരുവനന്തപുരത്തു കൊണ്ടുചെല്ലുന്നതിനു കൽപനപ്രകാരം എഴുതി വരികയാൽ കുറുപ്പും നാരായണൻനായരുംകൂടി ആനയെ തിരുവനന്ത പുരത്തു കൊണ്ടുപോയി തിരുമുമ്പാകെ ഹാജരാക്കി. തിരുമനസ്സുകൊണ്ട് ആ ആനയെക്കണ്ടിട്ട് സമൂഹക്കാർക്കു കൊടുത്ത ആന ഇതുതന്നെ യാണോ എന്ന് ആദ്യം സ്വൽപം സംശയിച്ചു. പിന്നെ അവന്റെ തലക്കട്ടിയും കൊമ്പിന്റെ ഭംഗിയും മറ്റുംകൊണ്ട് ആ ആനതന്നെയെന്നു തീർച്ച പ്പെടുത്തിയിട്ട് "വലിയ ബാലകൃഷ്ണാ!' നിന്നെ ഈ സ്ഥിതിയിൽക്കാണാൻ സംഗതി വരുമെന്നു നാം വിചാരിച്ചിരുന്നില്ല. ഇപ്പോൾ സന്തോഷമായി" എന്നു കൽപിച്ചു. അതുകേട്ടു വലിയ ബാലകൃഷ്ണൻ മുൻനട മടക്കി തുമ്പിക്കൈ പൊക്കി വന്ദിച്ചിട്ടു സന്തോഷസൂചകമായ ഒരു ശബ്ദം

പുറപ്പെടുവിച്ചു. ഉടനെ കൽപിച്ചു പഴക്കുലകളും ശർക്കരയും നാളികേരവും വരുത്തി വലിയ ബാലകൃഷ്ണനു ധാരാളമായി കൊടുപ്പിക്കുകയും കുറുപ്പിനും നാരായണൻനായർക്കും യഥായോഗ്യം സമ്മാനങ്ങൾ കൽപിച്ചു കൊടുക്കുകയും "വലിയ ബാലകൃഷ്ണനെ ഒരിക്കലും ഒരുവിധത്തിലും വേദനപ്പെടുത്തരുത്" എന്നു നാരായണൻനായരോടു പ്രത്യേകം കൽപിക്കുകയും ചെയ്തു. തിരുമനസ്സുകൊണ്ട് ഒരിക്കൽ മൂന്ന് ആനച്ചങ്ങലകൾ കൽപിച്ചു വരുത്തിയിരുന്നു, അവയിൽ ഓരോന്നു കൊട്ടാരക്കര ച്ചന്ദ്രശേഖരനെന്നും തിരുവട്ടാറ് ആദികേശവനെന്നും കേൾവിപ്പെട്ട രണ്ടാനകൾക്കും കൽപിച്ചുകൊടുത്തതിന്റെശേഷം ഒരു ചങ്ങലയുണ്ടായിരുന്നതിനാൽ ആ ചങ്ങല കൽപനപ്രകാരം അവടെ സൂക്ഷിച്ചുവെച്ചിരുന്നു. വലിയ ബാലകൃഷ്ണനെക്കണ്ടപ്പോൾ ആ ചങ്ങല അവനു ചേരുമെന്നും അവൻ ധരിച്ചിരുന്ന ചങ്ങല അവനു തീരെപ്പോരെന്നും തിരുമനസ്സിൽ തോന്നുകയാൽ അവിടെ സൂക്ഷിച്ചിരുന്ന ചങ്ങല കൽപിച്ചെടുപ്പിച്ചുവരുത്തി വലിയ ബാലകൃഷ്ണനെ ധരിപ്പിച്ചു. ആ ചങ്ങല ധരിച്ചുകഴിഞ്ഞപ്പോൾ വലിയ ബാലകൃഷ്ണന്റെ തല പൂർവ്വാധികമുയരുകയും അവന്റെ യോഗ്യതയ്ക്കു പൂർണ്ണത സിദ്ധിക്കുകയും ചെയ്തു. കുറുപ്പും നാരായണൻനായരും അന്നു തന്നെയാത്രയറിയിച്ചുകൊണ്ട് വലിയ ബാലകൃഷ്ണനെയും കൊണ്ടുപോന്നു. നാലാം ദിവസം ആറൻമുള വന്നുചേർന്നു.

ആറൻമുള ക്ഷേത്രക്കടവിൽനിന്ന് ഏകദേശം കാൽനാഴിക കിഴക്ക് ആറ്റിന്റെ വടക്കേക്കരയിൽ 'നിക്ഷേപമാലി' എന്നു പേരായിട്ട് ഒരു സ്ഥലം ഇപ്പോഴുമുണ്ടല്ലോ. ആറൻമുളദേവന്റെ നിക്ഷേപങ്ങളെല്ലാം ആ സ്ഥലത്താണ് ഇരിക്കുന്നതെന്നും അതുകൊണ്ടാണ് ആ സ്ഥലത്തിന് ആ പേരു സിദ്ധിച്ചതെന്നുമാണ് ഐതിഹ്യം. അതെങ്ങനെയുമിരിക്കട്ടെ. പണ്ടു നദി ആ സ്ഥലത്തുനിന്നു കുറച്ചുകൂടി വടക്കോട്ടു കടന്നു കിടന്നിരുന്നു. അപ്പോൾ നിക്ഷേപമാലി ഒരു തുരുത്തുപോലെ പുഴയുടെ മധ്യഭാഗത്തായിരുന്നു. ആ തുരത്തിന്റെ സമീപത്തു ചെറുതായി ഒരു കയമുണ്ടായിരുന്നു. വേനൽക്കാലങ്ങളിൽ മിക്ക സമയത്തും വലിയ ബാലകൃഷ്ണന്റെ കിടപ്പ് ആ കയത്തിലായിരുന്നു. ശീവേലിക്കു പാണികൊട്ടുന്നതു കേട്ടാലുടനെ വലിയ ബാലകൃഷ്ണൻ കയത്തിൽനിന്നു കരയ്ക്കുകയറി മതിൽക്കകത്തെത്തും. അപ്പോൾ കക്കുഴി നാരായണൻനായർ അവിടെയുണ്ടായിരിക്കും. അയാൾ കയറി തലയിൽക്കെട്ടു കെട്ടിക്കും. ദേവനെ കണ്ടാലുടനെ വലിയ

ബാലകൃഷ്ണൻ കൊടിമരത്തിന്റെ വടക്കുവശത്തു ചെന്നു മടക്കും. ശീവേലി കഴിഞ്ഞാൽ ഇറക്കിയെഴുന്നള്ളിക്കുന്നതിനു കൊടിമരത്തിന്റെ തെക്കു വശത്തു ചെന്നു മടക്കും. ഇതൊന്നും ആരും പറഞ്ഞിട്ടു വേണ്ടാ. എല്ലാം വലിയ ബാലകൃഷ്ണനറിയാമായിരുന്നു. എഴുന്നള്ളിക്കുന്ന കാര്യത്തിൽ ആനക്കാരൻ ചെയ്യേണ്ടതായിട്ടു തലയിൽക്കെട്ടു കെട്ടിക്കുകയും പിന്നെ അതഴിച്ചുകൊടുക്കുകയും മാത്രമേ ഉണ്ടായിരുന്നുള്ളു. ശേഷം കാര്യങ്ങളെല്ലാം വലിയബാലകൃഷ്ണന് അറിയാമായിരുന്നു.

വലിയ ബാലകൃഷ്ണൻ ആരെയും ഉപദ്രവിക്കാറില്ല. അവന്റെ വലിപ്പവും ഭംഗിയും സ്വഭാവഗുണവും നിമിത്തം എല്ലാവർക്കും അവനെക്കുറിച്ചു വളരെ സന്തോഷവും ബഹുമാനവുമുണ്ടായിരുന്നു. അതിനാൽ അക്കാലത്തു ആറൻമുളക്ഷേത്രത്തിൽ സ്വാമിദർശനത്തിനായിച്ചെല്ലുന്നവരെല്ലാം വലിയ ബാലകൃഷ്ണനു പഴക്കുലകൾ, ശർക്കര, നാളികേരം മുതലായവ കൊണ്ടുചെന്നു കൊടുക്കുക പതിവായിരുന്നു. എന്നാലിങ്ങനെ കിട്ടുന്നവയെല്ലാം വലിയ ബാലകൃഷ്ണൻ തിന്നാറില്ല. കിട്ടുന്നതിന്റെ കൂടുതൽകുറവനുസരിച്ച് അവൻ കുറേശ്ശെ ബാലകൃഷ്ണനും കുട്ടികൃഷ്ണനും കൂടി കൊടുക്കാറുണ്ട്. മൂന്നാനകൾക്കും മതിയായാൽ പിന്നെ ശേഷിപ്പു വരുന്നവ ക്ഷേത്രത്തില ദർശനത്തിനായി വരുന്നവർക്കും വലിയ ബാല കൃഷ്ണൻ കൊടുക്കുക പതിവായിരുന്നു. വലിയ ബാലകൃഷ്ണന്റെ മുമ്പിൽ നിന്നു പഴമോ നാളികേരമോ എന്തെങ്കിലും മനുഷ്യരാരെങ്കിലും സ്വയമേവ എടുത്തു തിന്നുന്നതിനും അവനു വിരോധമില്ലായിരുന്നു. പക്ഷേ പേടിച്ചിട്ടു സാമാന്യക്കാരാരും അവന്റെ അടുക്കൽച്ചെന്ന് ഒന്നും എടുക്കാറില്ല. വലിയ ബാലകൃഷ്ണന്റെ മുമ്പിൽ പഴക്കുലയും മറ്റും കിടക്കുന്ന സമയം ആരെങ്കിലും ചെന്നു ദൂരേ മാറിനിന്നുകൊണ്ടു "വലിയ ബാലകൃഷ്ണാ! എനിക്കു വിശക്കുന്നു, വല്ലതും തന്നാൽകൊള്ളാം" എന്നു പറഞ്ഞാൽ അവൻ പഴക്കുലയും മറ്റുമെടുത്തു മാറ്റിയിട്ടുകൊടുക്കും. എന്നാൽ കൊടുക്കുന്നതെല്ലാം അവിടെയിരുന്നുതന്നെ തിന്നണം. ആരായാലും യാതൊന്നും അവിടെനിന്നു കൊണ്ടുപോകുവാൻ അവൻ സമ്മതിക്കയില്ല.

മനുഷ്യർക്കു അവർ കൊടുക്കാതെതന്നെ എന്തെങ്കിലും അവന്റെ മുമ്പിൽനിന്ന് എടുത്തു തിന്നുന്നതിനു വിരോധമില്ലായിരുന്നെന്നു പറഞ്ഞു വല്ലോ. എന്നാൽ ആനകൾക്ക് അവൻ കൊടുത്താലല്ലാതെ അവന്റെ മുമ്പിൽനിന്നു യാതൊന്നും എടുക്കാൻ പാടില്ലെന്നായിരുന്നു വലിയ

ബാലകൃഷ്ണന്റെ നിശ്ചയം. ഒരിക്കൽ 'വർക്കല ജനാർദ്ദനൻ' എന്നു പ്രസിദ്ധനായിരുന്ന ആനയെ ആറൻമുളയുത്സവത്തിനു കൊണ്ടുവന്നിരുന്നു. വലിയ ബാലകൃഷ്ണന്റെ മുമ്പിൽ ധാരാളം പഴക്കുല കിടക്കുന്നതു കണ്ടിട്ട് ആ ആന ഒരു പഴക്കുല കടന്നെടുത്തു. ഉടനെ വലിയ ബാലകൃഷ്ണൻ തിരിഞ്ഞു നിന്നുകൊണ്ടു പുറംകാൽകൊണ്ടു ജനാർദ്ദനാനയ്ക്ക് ഒരു തൊഴികൊടുത്തു. തൊഴികൊണ്ടു ജനാർദ്ദനൻ ഉറക്കെ നിലവിളിച്ചുകൊണ്ടു മതിൽക്കു വെളിയിലിറങ്ങി ഓടീട്ടു വർക്കലച്ചെന്നിട്ടേ നിന്നുള്ളൂ. പിന്നെ വലിയ ബാലകൃഷ്ണന്റെ കാലം കഴിഞ്ഞിട്ടും ആ ജനാർദ്ദനനാനയെ ഒരിക്കലും ആറൻമുള കൊണ്ടുപോകുവാൻ സാധിച്ചില്ല. വലിയ ബാലകൃഷ്ണന്റെ തൊഴിയെക്കുറിച്ചുള്ള ഭയം ജനാർദ്ദനനാനയുടെ മനസ്സിൽ ആജീവനാന്തം മാറാതെ കിടന്നിരുന്നു.

വലിയ ബാലകൃഷ്ണനെക്കുറിച്ചുള്ള സന്തോഷവും ബഹുമാനവും നിമിത്തം ജനങ്ങൾ അവന്റെ പ്രിയപ്പെട്ട പാപ്പാനായ നാരായണൻനായർക്കു ചിലപ്പോൾ സമ്മാനമായി മുണ്ടും പണവും മറ്റും കൊടുക്കാറുണ്ടായിരുന്നു. എന്നാൽ ബാലകൃഷ്ണന്റെ പാപ്പാനായ ചെങ്ങന്നൂർക്കാരനയ്യപ്പൻപിള്ള യ്ക്ക് അങ്ങനെ ആരുമൊന്നും കൊടുത്തിരുന്നില്ല. അതിനാൽ അയ്യപ്പൻ പിള്ളയ്ക്ക് നരായണൻനായരെക്കുറിച്ചു സഹിക്കവയ്യാതെകണ്ടുള്ള അസൂയയുണ്ടായിത്തീർന്നു. എന്നുമാത്രമല്ല, എന്തെങ്കിലും ചില കാരണങ്ങളുണ്ടാക്കി നരായണൻനായരെ മാറ്റിച്ചു തനിക്കു വലിയ ബാലകൃഷ്ണന്റെ പാപ്പാനായിത്തീരണമെന്നുള്ള മോഹം അതികഠിനമായി അയാളുടെ മനസ്സിൽ അങ്കുരിക്കുകയും അതിനായി അയാൾ ചില കൗശലങ്ങൾ പ്രയോഗിച്ചുതുടങ്ങുകയും ചെയ്തു.

അയ്യപ്പൻപിള്ള ഒരു ദിവസം ക്രമത്തിലധികം മദ്യം സേവിച്ചു മദോൻമത്തനായി ഒരു കരിമ്പിൻ വേലിക്കകത്തു കടന്നു നാലഞ്ചു കരിമ്പ് ഒടിച്ചെടുത്തു. ആ വിവരം കരിമ്പിന്റെ ഉടമസ്ഥനറിഞ്ഞോടിച്ചെന്ന് അയാളെപ്പിടിച്ച് ധാരാളം പ്രഹരിച്ചു. ആറൻമുള കരിമ്പുകൃഷി ധാരാളമായിട്ടുള്ള പ്രദേശമായതുകൊണ്ട് കരിമ്പിന്റെ ഉടമസ്ഥരിലാരോടും ചോദിച്ചാലും നാലോ അഞ്ചോ കരിമ്പു വേണമെങ്കിൽ വെറുതേ കൊടുക്കുമായിരുന്നു. എങ്കിലും അയ്യപ്പൻപ്പിള്ളയ്ക്കു തല്ലുകൊള്ളുവാനുള്ള കാലമടുത്തിരുന്നതുകൊണ്ടോ എന്തോ അയാൾക്ക് അങ്ങനെയല്ല തോന്നിയത്.

അയ്യപ്പൻപ്പിള്ള അയാളെ തല്ലിയതിന്റെ പക വീട്ടാതെയായരുന്നില്ല. അന്നു രാത്രിയിൽതന്നെ അയാൾ ബാലകൃഷ്ണനെയുംകൊണ്ട് ആറ്റിലിറങ്ങി പ്പോയി. അയാളെ തല്ലിയ ആളുടെ കരിമ്പിൻവേലിക്കകത്തു കടന്ന് അവിടെയുണ്ടായിരുന്ന കരിമ്പെല്ലാം ബാലകൃഷ്ണനെക്കൊണ്ടു ചവിട്ടിച്ചും പറിപ്പിച്ചും ഒടിപ്പിച്ചും നശിപ്പിച്ചതിന്റേശേഷം ബാലകൃഷ്ണനെ അവിടെനിന്നു നാലഞ്ചു നാഴിക ദൂരെ ഒരു സ്ഥലത്തു കൊണ്ടുപോയി തളച്ചു. പിറ്റേ ദിവസം കാലത്തു കരിമ്പിന്റെ ഉടമസ്ഥൻ വേലിക്കകത്തു ചെന്നു കരിമ്പു നശിപ്പിച്ചിരിക്കുന്നതു കണ്ടു വളരെ വ്യസനിച്ചു. ആ സമയം അയ്യപ്പൻ പ്പിള്ളയുടെ ഇഷ്ടൻമാരായ ചിലർ അയ്യപ്പൻപിള്ളയുടെ ഉപദേശപ്രകാരം ആ സ്ഥലത്തുചെന്നു കരിമ്പിന്റെ ഉടമസ്ഥനോട് "ഇന്നലെ രാത്രിയിൽ നാരായണൻനായർ വലിയ ബാലകൃഷ്ണന്റെ പുറത്തു കയറി ആറ്റിൽക്കൂടി ഇങ്ങോട്ട് പോരുന്നതു കണ്ടു. ഈ നാശം ചെയ്യാനാണു പോന്നതെന്നു അപ്പോൾ ഞങ്ങൾക്കു മനസ്സിലായില്ല. ആനയുടെ കാൽച്ചുവടു കണ്ട് ആളറിയാതെയിരിക്കാനാണ് അയാള ആനയെ ആറ്റിലിറക്കിക്കൊണ്ടു പോന്നത്. ഏതെങ്കിലും ഇതു വലിയ അക്രമമായിപ്പോയി. ആ ദ്രോഹി നാരായണൻനായർ തന്നെയാണ് ഈ അക്രമം പ്രവർത്തിച്ചത്. അല്ലാതെ ആരുമല്ല" എന്നും മറ്റും പറഞ്ഞ് കരിമ്പിന്റെ ഉടമസ്ഥനെ വിശ്വസിപ്പിച്ചു.

കരിമ്പിന്റെ ഉടമസ്ഥനും ചില കൂലിവേലക്കാരുംകൂടി അവിടെ ആന ചവിട്ടിയൊടിച്ചിട്ടിരുന്ന കരിമ്പെല്ലാം വാരികൂട്ടിയെടുത്തുകൊണ്ട് അന്ന് ഉച്ചശീവേലി കഴിഞ്ഞ സമയം മതിൽക്കകത്തുചെന്നു കരിമ്പുകെട്ടുക ളെല്ലാം വലിയ ബാലകൃഷ്ണന്റെ മുമ്പിലിട്ട് "തിന്ന് തിന്ന് നിനക്കും നിന്റെ പാപ്പാനും തൃപ്തിയാകട്ടെ. ഇതൊന്നുകൊണ്ടും ഞാൻ നശിച്ചുപോവു കയും മറ്റുമില്ല. ഈ ദ്രോഹം ചെയ്തവർതന്നെ നശിക്കും. തിരുവാറൻമുളയപ്പന്റെ കൃപയുണ്ടെങ്കിൽ ഞാനേതുവിധവും കഴിഞ്ഞു കൂടും" എന്നുംമറ്റും പറഞ്ഞ് അയാൾ വലിയ ബാലകൃഷ്ണനേയും നാരായണൻനായരെയും വളരെ ശകാരിക്കുകയും ശപിയ്ക്കുകയും ചെയ്തിട്ടു നടയ്ക്കുനേരെ നിന്നുകൊണ്ട് "എന്റെ തിരുവാറൻമുളയപ്പ! എന്നെ ദ്രോഹിച്ചവർക്ക് അതിന്റെ കൂലി കൊടുക്കണേ" എന്നു പ്രാർത്ഥിച്ചിട്ട് മടങ്ങിപ്പോയി. ഈ ശകാരവും മറ്റും കേട്ടപ്പോൾ വലിയ ബാലകൃഷ്ണനു വളരെ മനസ്താപമുണ്ടായി. എന്നാൽ നാരായണൻ നായർക്ക് ഒരു കൂസലുമുണ്ടായില്ല. ഇക്കാര്യത്തിൽ താൻ അപരാധിയല്ലെ

ന്നുള്ള വിശ്വാസം അയാൾക്കുണ്ടായിരുന്നു. എന്നുമാത്രമല്ല, അന്നു തൊട്ടാവള്ളിൽ മൂത്തകുറുപ്പിന്റെ ജൻമനക്ഷത്രമായിരുന്നതിനാൽ കാലത്തുണർന്നെണീറ്റാലുടനെ വലിയ ബാലകൃഷ്ണനെ കണികാണുന്നതിനായി ആ ആനയെ തലേദിവസംതന്നെ കുറുപ്പിന്റെ ആവശ്യപ്രകാരം തോട്ടാവള്ളിലെ മുറ്റത്താണ് തളച്ചിരുന്നത്. നാരായണൻനായർ കിടന്നിരുന്നതും അവിടെത്തന്നെയായിരുന്നു. തലേദിവസംതന്നെ സന്ധ്യമുതൽ പിറ്റേദിവസം നേരം വെളുക്കുന്നതുവരെ വലിയ ബാലകൃഷ്ണനും നാരായണൻനായരും അവിടെനിന്ന് എങ്ങും പോയിട്ടില്ലെന്നുളിനു കുറുപ്പുതന്നെ സാക്ഷിയായിരുന്നു. പിന്നെ പേടിക്കാനൊന്നുമില്ലെന്നുള്ള ധൈര്യമായിരുന്നു നാരായണൻനായർക്കുണ്ടായിരുന്നത്.

കുറുപ്പിന്റെ ജൻമനക്ഷത്രദിവസം അദ്ദേഹത്തിന്റെ കരക്കാർക്കെല്ലാം സദ്യയും ദേവസ്വം വക മൂന്നാനകൾക്കും ചോറും പായസവും മറ്റും കൊടുക്കുകയും പതിവായിരുന്നു. ഉച്ചശ്ശീവേലി കഴിഞ്ഞു നാരായണൻ നായർ മുതലായവർ യാത്രയായ സമയത്താണ് കരിമ്പിന്റെ ഉടമസ്ഥൻ അവിടെ ചെല്ലുകയും മറ്റുമുണ്ടായത്. അയാൾ പോയയുടനെ നാരായണൻ നായരും മറ്റും ആനകളെയും കൊണ്ടുയാത്രയായി. അപ്പോൾ വലിയ ബാലകൃഷ്ണൻ അവിടെക്കിടന്നിരുന്ന കരിമ്പുകെട്ടുകളെല്ലാംകൂടി താങ്ങിയെടുത്തുകൊണ്ടു ക്ഷേത്രത്തിനു പ്രദക്ഷിണമായി വന്നു നടയ്ക്കുനേരെ നിന്നു സങ്കടത്തോടുകൂടി ഉറക്കെ മൂന്നുപ്രാവശ്യം നിലവിളിച്ചിട്ടു നടന്നു തുടങ്ങി. വലിയ ബാലകൃഷ്ണൻ നടന്നാൽ പിന്നാലെ നടക്കുക ബാലകൃഷ്ണനാണ് പതിവ്. എങ്കിലും സമയമായപ്പോൾ ബാലകൃഷ്ണനും അയ്യപ്പൻപിള്ളയും അവിടെ ഉണ്ടായിരുന്നില്ല. അതിനാൽ വലിയ ബാലകൃഷ്ണന്റെ പിന്നാലെ പോയത് കുട്ടികൃഷ്ണനായിരുന്നു. അവർ കുറുപ്പിന്റെ പടിക്കലെത്തിയയുടനെ വലിയ ബാലകൃഷ്ണൻ ഉറക്കെ നിലവിളിച്ചു. ആ സമയം അവിടെ കുറുപ്പും മറ്റു ചില മാന്യൻമാരുംകൂടി പിറന്നാൾസദ്യ ഊണുകഴിഞ്ഞു മുറുക്കി വെടിയും പറഞ്ഞ് ഇരിക്കു കയായിരുന്നു. വലിയ ബാലകൃഷ്ണന്റെ നിലവിളി കേട്ടപ്പോൾത്തന്നെ കുറുപ്പ് "ഓ ഇന്ന് വലിയ ബാലകൃഷ്ണന് എന്തോ സങ്കടം നേരിട്ടിട്ടുണ്ട്" എന്നു പറഞ്ഞെണീറ്റു വേഗത്തിൽ പടിക്കലേയ്ക്കു പോയി. പിന്നാലെ അവിടെയുണ്ടായിരുന്ന മാന്യൻമാരുമെത്തി. കുറുപ്പിനെക്കണ്ടയുടനെ വലിയ ബാലകൃഷ്ണൻ കരിമ്പുകെട്ടുകൾ കുറുപ്പിന്റെ മുമ്പിലിട്ടിട്ടു മുൻനട മടക്കി നമസ്ക്കരിച്ചു.

ഉടനെ കുറുപ്പ് ഇതിന്റെ കാരണമെന്തെന്നു ചോദിക്കുകയും നാരായണൻനായർ ഉണ്ടായ സംഗതികളെല്ലാം വിശദമായി പറഞ്ഞു കേൾപ്പിക്കുകയും ചെയ്തു. ഉടനെ കുറുപ്പ് "ആട്ടെ ഇതിനെക്കുറിച്ചന്വേഷിച്ചു വേണ്ടതുപോലെയൊക്കെച്ചെയ്യാം" എന്നു പറഞ്ഞിട്ട് "ആനകളെ കൊണ്ടുപോയി ചോറും മറ്റും കൊടുക്കൂ" എന്നു നാരായണൻ നായരോടു പറഞ്ഞു. ചോറു കൊടുക്കാനായി നാരായണൻനായർ വിളിച്ചിട്ടു വലിയ ബാലകൃഷ്ണൻ പോയില്ല. വലിയ ബാലകൃഷ്ണൻ പോകാതെ കുട്ടികൃഷ്ണൻ പോവുകയില്ലെന്നുള്ളതു തീർച്ചയാണല്ലോ. വലിയ ബാലകൃഷ്ണൻ പോകാതിരുന്നതു കേട്ടിട്ട് കുറുപ്പ് "എന്താ! കാര്യം തീർച്ചയാക്കിയതിനു ശേഷമേ ഭക്ഷണം കഴിക്കയുള്ളൂ എന്നാണോ വലിയ ബാലകൃഷ്ണൻ തീർാക്കിയിരിക്കുന്നത്?" എന്നു ചോദിച്ചു. വലിയ ബാലകൃഷ്ണൻ അതേ എന്ന ഭാവത്തിൽ തല കുലുക്കുകയും തന്റെ പുറത്തുകയറുന്നതിനു തുമ്പിക്കൈകൊണ്ടു കുറുപ്പിന്റെ നേരെ ആംഗ്യം കാണിച്ചിട്ടു നട നാലും മടക്കി ഇരുന്നുകൊടുക്കുകയും കുറുപ്പു വലിയ ബാലകൃഷ്ണന്റെ പുറത്തു കയറുകയും വലിയ ബാലകൃഷ്ണൻ കുറുപ്പി നേയുംകൊണ്ടു നടന്നുതുടങ്ങു കയും ചെയ്തു. ഉടനെ അവിടെയുണ്ടാ യിരുന്ന നാലു മാന്യൻമാരും നാരായണൻനായരുംകൂടി കുട്ടികൃഷ്ണന്റെ പുറത്തു കയറി പിന്നാലെ എത്തി. മുമ്പേ വലിയ ബാലകൃഷ്ണനും പിന്നാലെ കുട്ടികൃഷ്ണനുമായിപ്പോയി കരിമ്പുകൃഷി നശിപ്പിച്ചിരുന്ന വേലിക്കകത്തെത്തി. ഉടനെ വലിയ ബാലകൃഷ്ണൻ കുറുപ്പിനെ താഴെയിറക്കീട്ടു അവിടെ ബാലകൃഷ്ണന്റെ കാൽച്ചുവടു പതിഞ്ഞു കിടന്നിരുന്നതു തുമ്പിക്കൈകൊണ്ടു തൊട്ടും ആ കാൽച്ചുവട്ടിൽ തന്റെ കാലുകൾ വെച്ചു കുറുപ്പിനെ കാണിച്ചു. അവിടെ പതിഞ്ഞുകിടന്നിരുന്ന കാൽപ്പാടുകൾക്ക് വലിയ ബാലകൃഷ്ണന്റെ കാൽച്ചുവടുകളുടെ മുക്കാൽ ഭാഗം വലിപ്പമേ ഉണ്ടായരുന്നുള്ളു. കരിമ്പു കൃഷി നശിപ്പിച്ചതു വലിയ ബാലകൃഷ്ണനല്ലെന്നും അത് അയ്യപ്പൻപിള്ള ബാലകൃഷ്ണനെകൊണ്ടു ചെയ്യിച്ചതാണെന്നും കുറുപ്പിനു മുമ്പേതന്നെ അറിയാമായിരുന്നു. കാൽച്ചുവടുകളുടെ വ്യത്യാസംകൊണ്ട് അതു കുറുപ്പിനു നല്ലപോലെ ഉറപ്പാവുകയും ചെയ്തു. ഉടനെ കുറുപ്പു വലിയ ബാലകൃഷ്ണനോട് "ഇതിനെക്കുറുച്ച് വലിയ ബാലകൃഷ്ണൻ ഒട്ടും വ്യസനിക്കേണ്ടാ. വാസ്തവമെല്ലാം എനിക്കു മനസ്സിലായി. ഈ അക്രമം പ്രവർത്തിച്ചവരെ ഞാൻ മുറയ്ക്കു ശിക്ഷിച്ചുകൊള്ളാം" എന്നു പറഞ്ഞിട്ട് ബാലകൃഷ്ണ നോടുകൂടി അയ്യപ്പൻപിള്ളയെ വിളിച്ചുകൊണ്ടവരുന്നതിനു

അപ്പോൾ ത്തന്നെ നാലുപേരെ പറഞ്ഞയയ്ക്കുകയും വലിയ ബാലകൃഷ്ണൻ മുതലായവരോടുകൂടി മടങ്ങിപ്പോരുകയും ചെയ്തു. അവർ തോട്ടാവള്ളിയിലെത്തിയ ഉടനെ വലിയ ബാലകൃഷ്ണനും കുട്ടികൃഷ്ണനും ചോറും പായസവും പഴക്കുലകളും ധാരാളമായിക്കൊടുക്കുകയും നാരായണൻ നായരും കുട്ടികൃഷ്ണന്റെ ആനക്കാരനും ഊണുകഴിക്കുകയും ചെയ്തു.

അയ്യപ്പൻപിള്ളയെ അന്വേഷിച്ചുപോയവർ ചെങ്ങന്നൂർ അയ്യപ്പൻപിള്ളയുടെ വാസസ്ഥലമായ കൊങ്കോത്തുവീട്ടിൽചെചന്ന് അയാളെകണ്ട് "ഇന്ന് അയ്യപ്പൻപിള്ള ബാലകൃഷ്ണനേയുംകൊണ്ടു കുറുപ്പദ്ദേഹത്തിന്റെ പിറന്നാൾസദ്യയ്ക്ക് ചെല്ലാഞ്ഞതു മറന്നുപോയിട്ടായിരിക്കുമല്ലോ. ഉടനെ ചെല്ലണമെന്നു കുറുപ്പദ്ദേഹം പറഞ്ഞയച്ചിരിക്കുന്നു" എന്നു പറഞ്ഞു. അതു കേട്ട് അയ്യപ്പൻപിള്ള "മറന്നുപോയിട്ടുതന്നെയാണ്. ഇപ്പോൾത്തന്നെ പേകാം" എന്നു പറഞ്ഞ് ബാലകൃഷ്ണനോടുകൂടി യാത്രയായി. പിന്നാലെ കുറുപ്പിന്റെ ആളുകളും പോയി. അവർ പോയതു തലേദിവസം അയ്യപ്പൻപിള്ള കരിമ്പുകൃഷി നശിപ്പിച്ച സ്ഥലത്തിന്റെ സമീപത്തുകൂടിയായരുന്നു. ആ സ്ഥലത്ത് ചെന്നപ്പോൾ അയ്യപ്പൻപിള്ള "അയ്യോ! ഈ ദ്രോഹം ചെയ്തതാരായിരിക്കും. വലിയ കഷ്ടമായിപ്പോയി ഇത് ആ നാരായണൻ ച്ചേട്ടൻ വലിയ ബാലകൃഷ്ണനെക്കൊണ്ടു ചെയ്യിച്ചതായിരിക്കണം. അല്ലാതെ യാരും ഇങ്ങനെ ചെയ്യുമെന്നു തോന്നുന്നില്ല" എന്നു പറഞ്ഞു. മുമ്പേതന്നെ കോപരസം തുളുമ്പിക്കൊണ്ടിരുന്ന ബാലകൃഷ്ണന്റെ മുഖത്ത് ഇതുകോട്ടപ്പോൾ ആ രസം ദ്വിഗുണീഭവിച്ചു എന്നു മാത്രമല്ല, കോപത്തോടുകൂടി അവൻ അത്യുച്ചത്തിൽ ഒന്നു ഗർജ്ജിക്കുകയും ചെയ്തു. ഭക്ഷണം കഴിഞ്ഞു കുറുപ്പിന്റെ വീട്ടുമുറ്റത്ത് നിന്നിരുന്ന വലിയ ബാലകൃഷ്ണൻ ബാലകൃഷ്ണന്റെ ഗർജ്ജനം കേട്ട ക്ഷണത്തിൽ അവിടെനിന്നു ഓടി. വലിയ ബാലകൃഷ്ണൻ അടുത്തുചെന്നപ്പോൾ കണ്ടതു ബാലകൃഷ്ണൻ അയ്യപ്പൻപിള്ളയുടെ കാലിൻമേൽ പിടിച്ചു തൂക്കിയെടുത്തു മേൽപ്പോട്ടെറിഞ്ഞിട്ട് അയാൾ കൊമ്പിൻമേൽ വന്നു വീഴത്തക്കവണ്ണം കൊമ്പുകളുയർത്തിപ്പിടിച്ചുകൊണ്ടു നിൽക്കുന്നതാണ്. വലിയ ബാലകൃഷ്ണൻ പെട്ടെന്നടുത്തു ചെന്നു ബാലകൃഷ്ണനെ തള്ളിനീക്കീട്ട് അയ്യപ്പൻപിള്ളയെ തുമ്പിക്കൈകൊണ്ട് താങ്ങിപ്പിടിച്ചു നിലത്തുനിറുത്തി. അതുകൊണ്ട് അയ്യപ്പൻപിള്ള മരിക്കാനിടയായില്ല. അക്രമം പ്രവർത്തിക്കുകയോ പ്രവർത്തിപ്പിക്കുകയോ ചെയ്യുന്നവരെ ഉടനെ കൊല്ലണം എന്നായിരുന്നു ബാലകൃഷ്ണന്റെ അഭിപ്രായം. എന്താ

യാലും ആരെയും കൊല്ലരുതെന്നായിരുന്നു. വലിയ ബാലകൃഷ്ണന്റെ പക്ഷം. ഉച്ചയ്ക്കു മതിൽക്കകത്തുവെച്ചു ബാലകൃഷ്ണന്റെ മുഖഭാവം കണ്ടിട്ടുതന്നെ അവൻ അന്നുതന്നെ അയ്യപ്പൻപിള്ളയുടെ കഥ കഴിക്കുമെന്നു വലിയ ബാലകൃഷ്ണനു തോന്നിയിരുന്നു. അതുകൊണ്ടാണ് ബാലകൃഷ്ണന്റെ ഗർജ്ജനം കേട്ട ക്ഷണത്തിൽ അവൻ അവിടെ ഓടിയെത്തിയത്. വലിയ ബാലകൃഷ്ണൻ അവിടെയെത്താൻ താമസിച്ചുപോയിരുന്നുവെങ്കിൽ അയ്യപ്പൻ പിള്ളയുടെ കഥ അപ്പോൾതന്നെ തീരുമായിരുന്നു എന്നുള്ളതു തീർച്ച യാണല്ലോ.

അയ്യപ്പൻപിള്ളയെ രക്ഷിച്ചതിന്റെശേഷം വലിയ ബാലകൃഷ്ണനും നാരായണൻനായരും വീണ്ടും കുറുപ്പിന്റെ വീട്ടിലെത്തി. പിന്നാലെ ബാല കൃഷ്ണനോടുകൂടിത്തന്നെ അയ്യപ്പൻപ്പിള്ളയും അവിടെച്ചെന്നുചേർന്നു. ബാലകൃഷ്ണനു ചോറും പായസവും പഴക്കുലയും കൊടുക്കുകയും അയ്യപ്പൻപിള്ളയെ വിളിച്ചു കരിമ്പുകൃഷി നശിപ്പിച്ചതാരാണെന്നു ചോദിച്ചു. കുറുപ്പിനോടു വ്യാജം പറയാൻ ധൈര്യമുണ്ടാകായ്കകൊണ്ടോ വ്യാജം പറഞ്ഞാൽ ഫലിക്കയില്ലെന്നു തോന്നിയതുകൊണ്ടോ എന്തോ അതു താൻതന്നെ ബാലകൃഷ്ണനെക്കൊണ്ടു ചെയ്യിച്ചതാണെന്ന് അയ്യപ്പൻപിള്ള ഏറ്റുപറഞ്ഞു. അങ്ങനെ അക്രമം പ്രവർത്തിച്ചതിന്റെ കാരണമെന്തെന്നു കുറുപ്പു വീണ്ടും ചോദിച്ചപ്പോൾ ആ കരിമ്പുകൃഷിക്കാരൻ തന്നെ തല്ലിയതിനാലാണെന്നും അയാൾ പറഞ്ഞു. കുറുപ്പ് പിന്നെ "എന്നാലതു നാരായണൻനായർ വലിയ ബാലകൃഷ്ണനെക്കൊണ്ടു ചെയ്യിച്ചതെന്ന് ആക്കിത്തീർക്കാൻ ശ്രമിച്ചതെന്തിനാണെ"ന്നു ചോദിച്ചപ്പോൾ അയ്യപ്പൻ പിള്ള "വഞ്ചിത്തറ കോശിമാപ്പിളയ്ക്ക് ഒരു വലിയ തടി ഞാനും ഈ നാരായണൻ ചേട്ടനുംകൂടി വളരെ ദൂരത്തുനിന്നു വലിയ ബാലകൃഷ്ണനെ ക്കൊണ്ടു പിടിപ്പിച്ചു കൊണ്ടു ചെന്നു കൊടുത്തു. എനിക്കും നാരായണൻ ചേട്ടനും പത്തു പണം വീതം തരാമെന്നും വലിയ ബാലകൃഷ്ണന് പത്തു തുലാം ശർക്കരയും പത്തു പഴക്കുലയും കൊടുക്കാമെന്നു സമ്മതിച്ചിരുന്ന ശർക്കരയുടെയും പഴക്കുലയുടെയും വിലയും ഞങ്ങൾക്കു തരാമെന്നു പറഞ്ഞിരുന്ന പണവുംകൂടി ഒരിലയ്ക്കകത്തു പൊതിഞ്ഞു നാരായണൻ ചേട്ടന്റെ കൈയിൽ കൊടുക്കുകയും എനിക്കുള്ള പണവും അതിലു ണ്ടെന്നു കോശിമാപ്പിള എന്നോടു പറയുകയും ചെയ്തു. എന്നിട്ട് ഈ നാരായണൻചേട്ടൻ വലിയ ബാലകൃഷ്ണന് ഒരു പഴക്കുല വാങ്ങി

ക്കൊടുക്കുകയോ എനിക്ക് ഒരു കാശെങ്കിലും തരികയോ ചെയ്യാതെ ആ പണം മുഴുവനുമങ്ങെടുത്തു. ഞാൻ പലതവണ ചോദിച്ചിട്ടും എനിക്കൊന്നും തന്നില്ല. എന്നാൽ ഇയ്യാളെയും ഒന്നു പറ്റിക്കണമെന്നു വിചാരിച്ചു ഞാനിങ്ങനെ ചെയ്തതാണ്" എന്നു പറഞ്ഞു. വഞ്ചിത്തറ കോശിമാപ്പിള എല്ലാവരെയും വഞ്ചിക്കുന്ന ആളായിരുന്നതിനാൽ അയാൾ ഇവരെയും ചതിച്ചു എന്നു നിശ്ചയിച്ച് അയാളുടെ പേരു കേട്ടപ്പോൾ അവിടെകൂടിയിരുന്നവരെല്ലാം ചിരിച്ചു. ഉടനെ കുറുപ്പ് "അയ്യപ്പൻപിള്ള പറഞ്ഞതെല്ലാം പരമാർത്ഥമല്ലേ?" എന്നു നാരായണൻനായരോടു ചോദിച്ചു. അതിനു നാരായണൻനായർ പറഞ്ഞ മറുപടി "ഞാൻ പണമപഹരിച്ചു എന്നു പറഞ്ഞതുമാത്രം സത്യമല്ല. ശേഷമെല്ലാം ശരിയാണ്. കോശിമാപ്പിള പണമൊന്നും തന്നില്ല" എന്നായിരുന്നു. അപ്പോൾ കുറുപ്പ് "കോശിമാപ്പിള തന്ന ഇലപ്പൊതിക്കകത്ത് എന്തായിരുന്നു?" എന്നു ചോദിച്ചു. "പൊതിക്കകത്ത് വട്ടത്തിൽ മുറിച്ച ഏതാനും ഓലക്കഷണങ്ങൾ മാത്രമായിരുന്നു. പണമായിട്ട് ഒരു കാശുമുണ്ടായിരുന്നില്ല. കോശിമാപ്പിള പൊതി തന്നപ്പോൾ ഞാനതു മേടിച്ചു മടിയിൽ വെച്ചതല്ലാതെ അഴിച്ചുനോക്കിയില്ല. അയ്യപ്പൻപിള്ള പണം ചോദിച്ചപ്പോളാണു ഞാൻ പൊതി അഴിച്ചു നോക്കിയത്. അപ്പോളതിൽ ഓലക്കഷണങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളു. ഈ പറ്റിയ വിഡ്ഢിത്തം അന്യൻമാരെ അറിയിക്കുന്നതു കുറച്ചിലാണെന്നു വിചാരിച്ചു ഞാനിതു ആരോടും പറഞ്ഞില്ല. അയ്യപ്പൻപിള്ള എന്നോടു കൂടെക്കൂടെ പണം ചോദിക്കാറുണ്ട്. അപ്പോളൊക്കെ "കോശിമാപ്പിള പണമൊന്നും തന്നില്ല. അയാൾ തന്നാൽ ഞാൻ തരാം" എന്നു ഞാൻ മറുപടി പറയുകയും പതിവാണ്. പക്ഷേ ഞാൻ പറയുന്നതു ശുദ്ധമേ വ്യാജമാണെന്നാണ് അയ്യപ്പൻപിള്ളയുടെ വിചാരം. അതിനു ഞാനെന്തുചെയ്യുന്നു. ഞാൻ പറയുന്നതു സത്യമാണെന്നു അയാളുടെ മനസ്സിൽ തോന്നിക്കാൻ ഞാൻ വിചാരിച്ചാൽ സാദ്ധ്യമല്ല, ഒരിക്കൽ ഈ അയ്യപ്പൻപ്പിള്ള ക്രമത്തിലധികം മദ്യപാനം ചെയ്തുകൊണ്ട് പണത്തിന് എന്നോട് മുറുകിക്കൂടി. അപ്പോഴും ഞാൻ പതിവുപോലെ "കോശിമാപ്പിള തന്നാൽ തരാം. അല്ലാതെ നിവൃത്തിയില്ല" എന്നു പറഞ്ഞു. ഉടനെ ഇയ്യാൾ "എന്നാൽ നിന്റെ കണക്ക് ഇപ്പോൾത്തന്നെ തീർത്തേയ്ക്കാം" എന്നു പറഞ്ഞു വലിയ ഒരു പിശ്ശാങ്കത്തിയുംകൊണ്ടു എന്റെ നേരെ പാഞ്ഞുവന്നു. അതു കണ്ടു വലിയ ബാലകൃഷ്ണൻ അപ്പോളവിടെയില്ലായിരുന്നുവെങ്കിൽ ഇയ്യാൾ എന്റെ കഥ അന്നുതന്നെ

കഴിക്കുമായിരുന്നു" എന്നു നാരായണൻനായർ പറഞ്ഞു. ഉടനെ കുറുപ്പ് "അതൊക്കെ വല്ലതുമാവട്ടെ. നാരായണൻനായരോടുള്ള വിരോധംകൊണ്ട് അയ്യപ്പൻപിള്ള ഒരന്യന്റെ കരിമ്പുകൃഷി നശിപ്പിച്ചത് അക്രമമായിപ്പോയി അതിന് എന്തെങ്കിലും ശിക്ഷ നിശ്ചയിക്കാതിരിക്കാൻ നിവൃത്തിയില്ല. സത്യം പറഞ്ഞതുകൊണ്ട് വലിയ ശിക്ഷയൊന്നും നിശ്ചയിക്കുന്നില്ല. ഇവിടെ തിരുവാറൻമുളയപ്പനെസ്സേവിച്ചുകൊണ്ട് അനേകം പേർ പാർക്കുന്നുണ്ടല്ലോ. അവരിൽ ദൂരസ്ഥൻമാരും അഗതികളുമായ പന്ത്രണ്ടു ഭജനക്കാർക്കു ചതുർവ്വിധ വിഭവങ്ങളോടുകൂടി അയ്യപ്പൻപിള്ള നാളത്തെന്നെ ഭക്ഷണം കൊടുക്കണം. ഇത്രമാത്രമേ ഞാനിപ്പോൾ ശിക്ഷ നിശ്ചയിക്കുന്നുള്ളു. ഭജനക്കാർക്കു ഭക്ഷണം കൊടുക്കുന്നതു ഭഗവവാനു സന്തോഷകരമായിട്ടുള്ള ഒരു വഴിപാടുമാണല്ലോ. ഇതിനു സമ്മതമില്ലാത്തപക്ഷം അയ്യപ്പൻപിള്ളയോട് ഇപ്പോൾത്തന്നെ യാത്ര പറഞ്ഞിരിക്കുന്നു. ബാലകൃഷ്ണന്റെ ആനക്കാരനായി ഇവിടെ വേറെ ഒരാളെ നിയമിച്ചുകൊള്ളാം" എന്നു പററഞ്ഞു. കുറുപ്പിന്റെ ഈ വിധി അവിടെ കൂടിയിരുന്നവരെല്ലാം ശരിവെച്ചു. "എന്താ ഇതുപോരെ?" എന്നു കുറുപ്പു വലിയ ബാലകൃഷ്ണനോടു ചോദിക്കുകയും മതിയെന്നു സമ്മതിച്ചു വലിയ ബാലകൃഷ്ണൻ തലകുലുക്കുകയും ചെയ്തു. അയ്യപ്പൻപിള്ളയും കുറുപ്പിന്റെ ഈ വിധിയെ വിസമ്മതിച്ചില്ല. വിധിപ്രകാരം അയാൾ അടുത്ത ദിവസംതന്നെ പന്ത്രണ്ടു ഭജനക്കാർക്കു ഭക്ഷണം കൊടുത്തു. ആ സംഗതി അങ്ങനെ അവസാനിക്കുകയും ചെയ്തു.

ഒരു ദിവസം രാത്രിയിൽ വലിയ ബാലകൃഷ്ണനെ ആറൻമുള ക്ഷേത്രത്തിന്റെ കിഴക്കേ നടയിൽ തെക്കുഭാഗത്തുള്ള ഒരു പുരയിടത്തിൽ തളച്ചിരുന്നു. പിറ്റേ ദിവസം  നേരം വെളുത്തു പതിവു സമയമായിട്ടും ആനക്കാരൻ വന്നു വലിയ ബാലകൃഷ്ണനെ അഴിച്ചു നനയ്ക്കാൻ(കുളിപ്പി ക്കാൻ) കൊണ്ടുപോയില്ല. നാരായണൻനായർ കാലത്തേ എവിടെയോ പോയിരുന്നു. അതുകൊണ്ടാണ് വരാൻ താമസിച്ചത്. വലിയ ബാല കൃഷ്ണൻ നാരായണൻനായരെ കാണാതെ അവിടെ അങ്ങനെ നിന്നിരുന്ന പ്പോൾ അടുത്തുതന്നെ ഒരു തെങ്ങിന്റെ ഒരോലമടൽ(പട്ട) കിടക്കുന്നതു കണ്ട് അതു പിടിച്ചുവലിച്ചെടുത്തു. ആ പുരയിടത്തിന്റെ ഉടമസ്ഥനായ മൂത്തതു കണ്ടിട്ട് ഒരു കല്ലെടുത്തു ആനയെ ഒന്നെറിഞ്ഞു. ആ ഏറു വലിയ ബാലകൃഷ്ണന്റെ കാലിൻമേൽ കൊള്ളുകയും അവനു സാമാന്യത്തി ലധികം

വേദനയുണ്ടാവുകയും ചെയ്തു. അതിനാൽ അവൻ ഉറക്കെ ഒന്നു നിലവിളിച്ചു. അതു കേട്ട് ആ ദിക്കിലുള്ളവരെല്ലാം അവിടെ വന്നുകൂടി. അപ്പോഴേയ്ക്കും നാരായണൻനായരും പരിഭ്രമിച്ച് അവിടെ ഓടിയെത്തി. ആന നിലവിളിച്ചതിന്റെ കാരണം ചിലർ പറഞ്ഞറിഞ്ഞതിന്റേശേഷം നാരായണൻനായർ അടുത്തുചെന്ന് ആനയെ അഴിച്ചു. വലിയ ബാല കൃഷ്ണന്റെ അപ്പോഴത്തെ മുഖഭാവം കണ്ടിട്ടു നാരായണൻനായർക്കും ഭയം തോന്നാതിരുന്നില്ല. എങ്കിലും അയാൾ എന്തെങ്കിലുമാകട്ടെ എന്നു വിചാരിച്ചു "മകനേ! വലിയ ബാലകൃഷ്ണ! നീ എന്നെ ഒന്നും ചെയ്യരുതേ" എന്നു പറഞ്ഞുകൊണ്ടാണ് ചെന്നഴിച്ചത്. ആന അയാളെ ഒന്നും ചെയ്തുമില്ല. അഴിച്ച ഉടനെ വലിയ ബാലകൃഷ്ണൻ അവനെ എറിഞ്ഞ കല്ലും തുമ്പിക്കൈയ്യിലെടുത്തുകൊണ്ടു കിഴക്കേ നടയിൽ ചെന്നിട്ടു നേരെ കിഴക്കോട്ടു നടന്നുതുടങ്ങി. വലിയ ബാലകൃഷ്ണന് എന്തെങ്കിലും സങ്കടം നേരിട്ടാൽ തോട്ടാവള്ളിയിൽ വലിയ കുറുപ്പിന്റെ അടുക്കൽച്ചെന്നു അറിയിക്കുകയാണ് പതിവ്. അതിനാൽ അവന്റെ ഈ പോക്കും കുറുപ്പിന്റെ അടുക്കലേക്കാണെന്നു തീർച്ചയാക്കിക്കൊണ്ടു നാരായണൻനായരും പിന്നാലെ പോയി.

വലിയ ബാലകൃഷ്ണനു കുറുപ്പിനെ കാണുന്നതിനു അദ്ദേഹത്തിന്റെ വീട്ടീലോളം പോകേണ്ടിവന്നില്ല. പകുതിവഴി ചെന്നപ്പോൾ കുറുപ്പ് നാലഞ്ചു അനുചരൻമാരോടുകൂടി ഇങ്ങോട്ടു വരുന്നുണ്ടായിരുന്നു. വലിയ ബാലകൃഷ്ണന്റെ നിലവിളി കേട്ട് അതിന്റെ കാരണമറിയാനായിട്ടുതന്നെ യായിരുന്നു കുറുപ്പ് പുറപ്പെട്ടിരുന്നത്. വലിയ ബാലകൃഷ്ണൻ അതിവേഗ ത്തിലാണു ചെന്നിരുന്നത്. കുറുപ്പിനെ കണ്ടപ്പോൾ അവൻ കുറച്ചുകൂടി വേഗത്തിൽ നടന്നു. വലിയ ബാലകൃഷ്ണൻ പാഞ്ഞു ചെല്ലുന്നതുകണ്ടു കുറുപ്പിന്റെ കൂടെയുണ്ടായിരുന്നവർ പേടിച്ചു പല വഴിയായി ഓടി മാറി. കുറുപ്പിന് ഒരിളക്കവുമുണ്ടായിരുന്നില്ല. അദ്ദേഹം വഴിയിൽത്തന്നെ നിന്നു. വലിയ ബാലകൃഷ്ണൻ കുറുപ്പിന്റെ മുമ്പിൽച്ചെന്നു മുൻനട മടക്കി നമസ്ക്കരിക്കുകയും തുമ്പിക്കൈയിലിരുന്ന കല്ലും ഏറുകൊണ്ട സ്ഥലവും കുറുപ്പിനെ കാണിക്കുകയും ഒരു ദീനസ്വരം പുറപ്പെടുവിക്കുകയും ചെയ്തു. ഇതിന്റെ കാരണമെന്തെന്നു കുറുപ്പു ചോദിക്കുകയാൽ ഉണ്ടായ സംഗതികളെല്ലാം നാരായണൻനായർ പറഞ്ഞുകേൾപ്പിച്ചു. കുറുപ്പ് ചില സാന്ത്വനവാക്കുകൾകൊണ്ടു വലിയ ബാലകൃഷ്ണനെ ഒരുവിധം സമാധാന

പ്പെടുത്തി. പിന്നെ എല്ലാവരുംകൂടി അമ്പലത്തിലേയ്ക്കു പോയി. അപ്പോ ഴേയ്ക്കും നേരത്തേയ്ക്കുള്ള ശീവേലിക്കെഴുന്നെള്ളിക്കാൻ സമയമായി രുന്നതിനാൽ വലിയ ബാലകൃഷ്ണൻ പുഴയിൽപ്പോയി മുങ്ങിക്കുളിച്ചു മതിൽക്കകത്തെത്തുകയും പതിവു പോലെ ശീവേലി നടത്തുകയും ചെയ്തു.

കുറുപ്പു മൂത്തതിന്റെ ഇല്ലത്തുചെന്നു മൂത്തതിനെക്കണ്ടു "വലിയ ബാലകൃഷ്ണൻ ഓലമടൽ ഒടിച്ചതിന്നു അങ്ങ് അവനെ കല്ലെടുത്തെറിഞ്ഞത് ഒട്ടും മര്യാദയായില്ല. വലിയ ബാലകൃഷ്ണൻ ആറൻമുളദേവന്റെ സ്വന്തമാണ്. അങ്ങു പതിവായി തിന്നുന്ന ചോറും ആ ഭഗവാന്റെ വകയാണ്. അതോർക്കാതെ ഇങ്ങനെ ചെയ്തത് കേവലം നിന്ദയായിപ്പോയി. ഇനി അങ്ങ് അവന്റെ പുറത്തുകയറുന്നതു വളരെ സൂക്ഷിച്ചുവേണം" എന്നു പറഞ്ഞു. അതിനു മറുപടിയായി മൂത്തതു പറഞ്ഞത് "ആട്ടെ എന്റെ കാര്യം ഞാൻ നോക്കിക്കൊള്ളാം. എനിക്കാരും ഗുണദോഷങ്ങൾ പറഞ്ഞുതരണ മെന്നില്ല" എന്നാണ് അതു കേട്ടിട്ടു കുറുപ്പിനൊട്ടും രസിച്ചില്ല. കുറുപ്പു പിന്നെ ഒന്നും മിണ്ടാതെ അവിടെനിന്നിറങ്ങി മതിൽക്കകത്തെത്തി. അപ്പോൾ വലിയ ബാലകൃഷ്ണൻ കിഴക്കേ നടയിൽത്തന്നെ നിൽക്കുന്നു ണ്ടായിരുന്നു. കുറുപ്പ് അവന്റെ അടുക്കൽചെചന്നു, "വലിയ ബാലകൃഷ്ണ! ആ മൂത്തതു വലിയ അധികപ്രസംഗിയും ധിക്കാരിയുമാണ്. ഞാൻ പറഞ്ഞിട്ട് അയാൾ തെറ്റു സമ്മതിക്കുന്നില്ല. അതുകൊണ്ടു അയാൾ നിന്നോടു ചെയ്തതിനു പകരം നീ തന്നെ ചെയ്തുകൊള്ളണം. പോരാത്തതു ആറൻമുളദേവനും അയാൾക്കു കൊടുത്തുകൊള്ളും" എന്നു പറഞ്ഞു. വലിയ ബാലകൃഷ്ണൻ അതു കേട്ടു സമ്മതഭാവത്തോടുകൂടി തല കുലുക്കി.

മേൽപ്പറഞ്ഞ സംഗതിയുണ്ടായതു ഒരു ധനുമാസത്തിലായിരുന്നു. മകരമാസത്തിൽ ക്ഷേത്രത്തിൽ ഉത്സവമായി. ഏഴാമുത്സവദിവസം കാലത്തു ശീവേലിയെഴുന്നള്ളിക്കാൻ വലിയ ബാലകൃഷ്ണനെ എറിഞ്ഞ മൂത്തതുതന്നെയാണു പുറപ്പെട്ടത്. എഴുന്നള്ളത്തിന്റെ കുത്തുവിളക്കു കണ്ട ക്ഷണത്തിൽ വലിയ ബാലകൃഷ്ണൻ പതിവുപോലെ കൊടിമരത്തിന്റെ വടക്കുവശത്തു ചെന്നു മടക്കി. മൂത്തത് എഴുന്നള്ളിച്ചുകൊണ്ടുവന്ന ചട്ടം(കോലം) മറ്റൊരു മൂത്തതിന്റെ കൈയിൽ കൊടുത്തിട്ട് ആനപ്പുറത്തു കയറുന്നതിനായി ആനയുടെ ചെവിക്കുപിടിച്ചുകൊണ്ടു മടക്കിയിരുന്ന

വലത്തേക്കാലിൻമേൽ കയറി. ഉടനെ വലിയ ബാലകൃഷ്ണൻ എഴുന്നേറ്റു നിന്ന് ഒന്നു കുടഞ്ഞു. അതോടുകൂടി മൂത്തതു തെറിച്ചു ബലിക്കൽപ്പുരയ്ക്കകത്തു ചെന്നു വീഴുകയും ബലിക്കൽപ്പുരയുടെ കരിങ്കൽപ്പടിയിൻമേൽ മുട്ടി മൂത്തതിന്റെ ഒരു കാലെടിയുകയും ഉടനെ അയാളെക്കെട്ടിയെടുത്തു അയാളുടെ ഇല്ലത്തിലേയ്ക്കു കൊണ്ടുപോകുകയും ചെയ്തു.

വലിയ ബാലകൃഷ്ണൻ പിന്നെ അവിടെനിന്നു പതുക്കെ കിഴക്കോട്ടു നടന്നു മതിൽക്കു പുറത്തിറങ്ങി വടക്കോട്ടു ചെന്നു പുഴയിലിറങ്ങി മുങ്ങിക്കളിച്ചു. അവൻ പിന്നെ അവിടെനിന്നു കയറി സമൂഹമഠത്തിന്റെ മുറ്റത്തുചെന്നു നല്ലപോലെ വെയിലുള്ള ഒരു സ്ഥലത്തു നിന്നു. വലിയ ബാലകൃഷ്ണന്റെ തലയിൽക്കെട്ട് അഴിച്ചിരുന്നില്ല. അതോർക്കാതെയായിരിക്കാം അവൻ വെയിലത്തു ചെന്നു നിന്നത്.

ആറൻമുളക്ഷേത്രത്തിലെ ഉത്സവത്തിൽ കേമത്തവും പ്രാധാന്യവും ഏഴാമുത്സവം മുതൽ ആറാട്ടുവരെയുള്ള നാലു ദിവസങ്ങൾക്കാണ്, അതിനാൽ ഏഴാമുത്സവത്തിന്റെ ശീവേലിക്കു വലിയ ബാലകൃഷ്ണന്റെ പുറത്തുതന്നെ എഴുന്നള്ളിച്ചാൽക്കൊള്ളാമെന്നു വിചാരിച്ചു തോട്ടാവള്ളിൽ കുറുപ്പും ആറൻമുളക്കൊട്ടാരത്തിലെ വലിയ തമ്പുരാനും സൂഹത്തിലെ കിഴിക്കാരനും മറ്റും വലിയ ബാലകൃഷ്ണന്റെ അടുക്കൽചെന്നു മതിൽക്കകത്തേയ്ക്ക് ചെല്ലുന്നതിനു വളരെയൊക്കെ പറഞ്ഞുനോക്കി. അതൊന്നും വലിയ ബാലകൃഷ്ണൻ വകവെച്ചില്ല. തോട്ടാവള്ളിൽകുറുപ്പിന്റെ വാക്കിനെ വലിയ ബാലകൃഷ്ണൻ അന്നൊരു ദിവസം മാത്രമേ അനുസരിക്കാതിരുന്നുള്ളൂ. വലിയ ബാലകൃഷ്ണന്റെ സമ്മതം കൂടാതെ അവനെ എങ്ങും കൊണ്ടുപോകുവാൻ ആരു വിചാരിച്ചാലും സാധിക്കയില്ലല്ലേ. അതിനാൽ അന്നു ശീവേലിക്കു ബാലകൃഷ്ണന്റെ പുറത്താണ് എഴുന്നള്ളിച്ചത്.

ശീവേലി ഏകദേശം പകുതിയായപ്പോൾ വലിയ ബാലകൃഷ്ണൻ നിന്നിരുന്ന സ്ഥലത്തുനിന്നു പതുക്കെയിറങ്ങി മതിൽക്കകത്തേയ്ക്കു ചെന്നു. അപ്പോൾ അവിടെയുണ്ടായ തിക്കും തിരക്കും പരിഭ്രമവും ബഹളവും കോലാഹലവുമെല്ലാം അപരിമിതങ്ങളും അവർണ്ണനീയങ്ങളായിരുന്നു. "ബാലകൃഷ്ണന്റെ പുറത്തെഴുന്നള്ളിച്ചതു വലിയ ബാലകൃഷ്ണന് ഒട്ടും രസിച്ചിരിക്കയില്ല. വലിയ ബാലകൃഷ്ണൻ കടന്നു ബാലകൃഷ്ണനെ ഇപ്പോൾ കുത്തും. അതിനാണ് അവൻ ഇപ്പോൾ ഇങ്ങോട്ടുവന്നത്. ബാലകൃഷ്ണനെ

കുത്തിയാൽ അവൻ ഒഴിച്ചുപോകുമോ? ഈ വലിയ ആനകൾ രണ്ടുംകൂടി നേരിട്ടാൽ ഈ മതിൽക്കകത്തുണ്ടാകുന്ന ബഹളം ചില്ലറയായിരിക്കുമോ? ഇവിടെ എന്തെല്ലാമാപത്തുമനർത്ഥവുമൊക്കെയുണ്ടാകുമെന്നു തിരുവാറൻ മുളയപ്പനുമാത്രമറിയാം. ഈശ്വരോ രക്ഷതു" എന്നും മറ്റുമായിരുന്നു ജനങ്ങളുടെ വിചാരവും സംസാരവും. ജനങ്ങൾ അപ്രകാരമെല്ലാം വിചാരിക്കുകയും പറയുകയും ചെയ്തത് അത്ഭുതമല്ലതാനും. അന്ന് ഏഴാംമുത്സവമായിരുന്നതിനാൽ ബാലൻമാരും വൃദ്ധൻമാരും സ്ത്രീകളും പുരുഷൻമാരും ദീനക്കാരും ഭജനക്കാരും മറ്റുമായി മണ്ണു നുള്ളിയിട്ടാൽ താഴെ വീഴാത്തവണ്ണം ജനങ്ങളവിടെ കൂടിയിരുന്നു. അവിടെവെച്ച് ഈ രണ്ടു വലിയ കൊമ്പനാനകൾ തമ്മിൽപ്പിണങ്ങിയാൽ അനേകവിധത്തി ലുള്ള അപകടങ്ങളൊക്കെ വരാമല്ലോ. ജനങ്ങളിപ്രകാരമൊക്കെ വിചാരിക്കുകയും പറയുകയും ചെയ്തുവെങ്കിലും വലിയ ബാലകൃഷ്ണന് ഒരു ദുർവിചാരവുമുണ്ടായിരുന്നില്ല. അവൻ സാവധാനത്തിൽ മതിൽക്ക കത്തു കടന്നു തെക്കോട്ടു മാറി തെക്കേ മതിലിനോടു ചേർന്ന് ആർക്കുമുപദ്രവമുണ്ടാകാത്ത വിധത്തിൽ വടക്കോട്ടു നോക്കിക്കൊണ്ടു വെയിലത്തു തന്നെ നിന്നു. എന്നിട്ടും ജനങ്ങളുടെ മനസ്സിലെ ദുശ്ശങ്ക വിട്ടുമാറിയില്ല. "എഴുന്നള്ളത്തു തെക്കുവശത്താകുമ്പോൾ ബാലകൃഷ്ണനെ കുത്താൻ തരംനോക്കിക്കൊണ്ടാണു വലിയ ബാലകൃഷ്ണൻ വടക്കോട്ടു തിരിഞ്ഞുനിൽക്കുന്നത്" എന്നായിരുന്നു ജനങ്ങളുടെ പിന്നത്തെശ്ശങ്ക.

ഈശ്വരകൃപകൊണ്ടും വലിയ ബാലകൃഷ്ണന്റെ ബുദ്ധിഗുണം കൊണ്ടും യാതൊരപകടവും ബഹളവും കൂടാതെ ശീവേലി ഭംഗിയായിട്ടു തന്നെ കഴിഞ്ഞുകൂടി. അപ്പോളേയ്ക്കും തലയിൽക്കെട്ടു നല്ലപോലെ ഉണങ്ങുകയും ചെയ്തിരുന്നതിനാൽ വലിയ ബാലകൃഷ്ണൻ പതുക്കെ കൊടിമരത്തിന്റെ തെക്കുവശത്തു ചെന്നു മടക്കി. ഉടനെ നാരാണയൻ നായർ കയറി തലയിൽക്കെട്ടഴിച്ചു താഴെ കൊടുത്തു. അയാൾ താഴെയിറങ്ങിന്നോഴേയ്ക്കും ഓരോരുത്തർ വലിയ ബാലകൃഷ്ണനു പഴക്കുല കൾ കൊണ്ടുചെന്നു കൊടുത്തുതുടങ്ങി. ക്ഷണനേരംകൊണ്ടുന്റെ മുമ്പിൽ പലരുമായി അസഖ്യം പഴക്കുലകൾ കൊണ്ടുചെന്നുകൂട്ടി. വലിയ ബാല കൃഷ്ണൻ അതിലൊന്നുപോലും എടുത്തു തിന്നില്ല. എല്ലാം ബാലകൃഷ്ണനും കുട്ടികൃഷ്ണനുമായി വീതിച്ചു കൊടുത്തിട്ടു വലിയ ബാലകൃഷ്ണൻ പതുക്കെ മിൽക്കെ നുറത്തിറങ്ങി സമൂഹത്തിൻമഠത്തിന്റെ മുറ്റത്തു ചെന്നു പഴയ

സ്ഥാനത്തുതന്നെ നിന്നു. അവനെക്കൊണ്ടു വല്ലതും ആഹാരം കഴിപ്പിക്കുന്നതിനു പലരും ശ്രമിച്ചുനോക്കി. ഒന്നും ഫലിച്ചില്ല. വലിയ ബാലകൃഷ്ണൻ അന്നു യാതൊന്നും തിന്നില്ലെന്നല്ല, വെള്ളം കുടിക്കുക പോലും ചെയ്തില്ല. അതിന്റെ വാസ്തവകാരണം ആർക്കുമറിഞ്ഞുകൂടാ. മൂത്തതിനോടു താൻ ചെയ്ത പ്രതികാരം കുറച്ചധികമായിപ്പോയി എന്നു പിന്നീടു തോന്നുകയാലുണ്ടായ പശ്ചാത്താപം കൊണ്ടാണ് വലിയ ബാലകൃഷ്ണൻ ആഹാരമൊന്നും കഴിക്കാത്തതെന്നായിരുന്നു കുറുപ്പു മുതലായ ചില പ്രധാനൻമാരുടെ ഊഹം.

പിറ്റേ ദിവസം രാവിലെ വലിയ ബാലകൃഷ്ണൻ ആറ്റിലിറങ്ങി കുളിച്ചു മതിൽക്കകത്തെത്തി. അപ്പോൾ കുറുപ്പുതന്നെ ആദ്യം ഒരു പഴക്കുല കൊണ്ടുചെന്നു കൊടുത്തു. അത് അവൻ മേടിച്ചു തിന്നു. അതു കണ്ടപ്പോൾ വേറെയും ചിലർ പഴക്കുലകൾ കൊണ്ടുചെന്നു കൊടുത്തു തുടങ്ങി. മാത്രനേരംകൊണ്ടു വലിയ ബാലകൃഷ്ണന്റെ മുമ്പിൽ അസംഖ്യം പഴക്കുലകൾ പലരായിട്ടു കൊണ്ടുചെന്നു കൂട്ടി. താൻ തിന്നു കഴിഞ്ഞിട്ട് അധികമുണ്ടായിരുന്നത് അവൻ ബാലകൃഷ്ണനും കുട്ടികൃഷ്ണനും വീതിച്ചുകൊടുത്തു. ആ ആനകൾക്കും മതിയായിട്ടു പിന്നെയും പഴക്കുലകൾ വളരെ അധികമുണ്ടായിരുന്നു. അതൊക്കെ ആരെങ്കിലുമെടുത്തു തിന്നുകൊള്ളുന്നതിനു വലിയ ബാലകൃഷ്ണൻ ആംഗ്യം കാണിക്കുകയാൽ നാരായണൻനായർ വിളിച്ചുപറഞ്ഞതു കേട്ടു പലരും ചെന്നെടുത്തു തിന്നു.

വലിയ ബാലകൃഷ്ണൻ ചിലപ്പോൾ മദമ്പാടുണ്ടാകാറുണ്ടായിരുന്നു. എങ്കിലും അവൻ ആരെയും ഒരു വിധത്തിലും ഉപദ്രവിച്ചിരുന്നില്ല. അവൻ ഒരക്രമം പ്രവർത്തിച്ചിരുന്നതായിപ്പറയാൻ ഒരു സംഗതി മാത്രമേയുള്ളു. ഒരിക്കൽ ആറൻമുളക്ഷേത്രത്തിൽനിന്ന് ആറാട്ടിന് എഴുന്നള്ളിച്ചു പോയപ്പോൾ മാരാമണ്ണുപള്ളിയിലുണ്ടായിരുന്ന വലിയ മണി എന്തോ കാരണവശാൽ അടിച്ചുകൊണ്ടിരുന്നു. അതു കേട്ടു കരയിൽ പ്രധാനൻമാരായ ചില നായൻമാർ "ഇതു ഏറ്റവും ദുസ്സഹമായിരിക്കുന്നു" എന്നു പറഞ്ഞു. വലിയ ബാലകൃഷ്ണനും അതൊരുപദ്രവമായിത്തന്നെ തോന്നിയിരിക്കാം. ഏതെങ്കിലും ആറാട്ടു കഴിഞ്ഞ് ഇറക്കിയെഴുന്നള്ളിച്ചയുടനെ വലിയ ബാലകൃഷ്ണൻ പോയി യാതൊരു കേടും വരുത്താതെ ആ മണി പറിച്ചെടുത്തു ആറൻമുളക്ഷേത്രത്തിന്റെ നടയിൽ കൊണ്ടു വന്നു വെച്ചു. കരക്കാരുമായിട്ടുണ്ടായിരുന്ന ഐകമത്യംകൊണ്ടോ എന്തോ ഏതെങ്കിലും

പള്ളിക്കാർ അതിനെക്കുറിച്ച് യാതൊരു വഴക്കുമുണ്ടാക്കിയില്ല. ആ മണി ഇപ്പോഴും ആറൻമുള കിഴക്കേ ഗോപുരത്തിന്റെ പടിഞ്ഞാട്ടുള്ള മുഖപ്പിൽ തെക്കുവശത്തായി തൂക്കീട്ടുണ്ട്.

വലിയ ബാലകൃഷ്ണൻ മണി പറിച്ചുകൊണ്ടു പോന്നതിനെക്കുറിച്ചു പള്ളിക്കാർ നേരിട്ടു വഴക്കിനു പുറപ്പെട്ടില്ലെങ്കിലും അവരിൽച്ചിലർ വലിയ ബാലകൃഷ്ണനെ അപായപ്പെടുത്തുന്നതിനു ഗൂഢമായി ഒരു വിദ്യ പ്രയോഗിച്ചു. അടുത്ത കൊല്ലം ആറാട്ടടുത്തപ്പോൾ ചിലർ ചെന്നു പ്രസിദ്ധ മാന്ത്രികനായിരുന്ന താമരശ്ശേരി നമ്പിയെക്കണ്ടു പറഞ്ഞ് അദ്ദേഹത്തെക്കൊണ്ട് ആറാട്ടിന് എഴുന്നള്ളിച്ചുപോകുന്ന വഴിയിൽ ഒരു കൂടപത്രം സ്ഥാപിച്ചു. വലിയ ബാലകൃഷ്ണൻ അതു മറികടന്നുപോയാൽ ഉടനെ അവിടെ വീണു മരിക്കത്തക്കവണ്ണമായിരുന്നു ആ ആഭിചാരപ്രയോഗം. പതിവുപോലെ ആറാട്ടിനെഴുന്നള്ളിച്ചിട്ടു കൂടപത്രം സ്ഥാപിച്ചിരുന്ന സ്ഥലത്തിനു സമീപത്തെത്തിയപ്പോൾ, ആറൻമുള ദേവൻ തോന്നിച്ചിട്ടോ എന്തോ വലിയ ബാലകൃഷ്ണൻ മുമ്പോട്ടു നടക്കാതെ പിന്തിരിഞ്ഞുനിന്നു. വലിയ ബാലകൃഷ്ണന്റെ സമ്മതം കൂടാതെ അവനെ നടത്തിക്കൊണ്ടു പോകുവാൻ സാധിക്കയില്ലല്ലോ. എന്തെങ്കിലും തക്കതായ കാരണം കൂടാതെ അവനങ്ങനെ പിൻമാറാനുമിടയില്ല. ആകപ്പാടെ ദേവസ്വം കാര്യസ്ഥൻമാരും കരക്കാരും കാഴ്ചക്കാരുമെല്ലാം വലിയ പരുങ്ങലിലായിത്തീർന്നു. ആ സമയത്ത് അവിടെ അടുക്കൽതന്നെയുണ്ടായുള്ള ഭഗവതി ക്ഷേത്രത്തിലെ വെളിച്ചപ്പാടു തുള്ളി ആ സ്ഥലത്തുചെന്നു ശൂലംകൊണ്ടു കുത്തി കൂടപത്രമെടുത്തു അതു ചുട്ടുകളയുന്നതിനു തോട്ടാവള്ളിൽക്കുറുപ്പിനെ ഏൽപ്പിച്ചതിന്റെ ശേഷം വലിയ ബാലകൃഷ്ണനെ പിടിച്ചു മുന്നോട്ടു നടത്തിവിട്ടു. പിന്നെ വലിയ ബാലകൃഷ്ണൻ മടിയ്ക്കാതെ നടക്കുകയും ആറാട്ടു പതിവുപോലെ ഭംഗിയായി കഴിഞ്ഞുകൂടുകയും ചെയ്തു.

ആറൻമുളയുത്സവം മകരമാസത്തിലാണല്ലോ. വലിയ ബാലകൃഷ്ണനെ അകപ്പെടുത്താൻ ആഭിചാരം ചെയ്ത താമരശ്ശേരി നമ്പി ആ ആണ്ടിൽത്തന്നെ ഇടവമാസത്തിൽ വസൂരിദിനം പിടിപെട്ടു മരിക്കുകയും അതോടുകൂടി അദ്ദേഹത്തിന്റെ കുടുംബം അന്യം നിൽക്കുകയും ചെയ്തു.

ബലിക്കൽപ്പുരയിൽനിന്നു കെട്ടിയെടുത്തുകൊണ്ടുപോയ മൂത്തതിനു ചില ചികിത്സകൾ ചെയ്തപ്പോൾ ദേഹത്തിനുണ്ടായിരുന്ന അസ്വാസ്ഥ്യം

മിക്കവാറും ഭേദമായി. എങ്കിലും ഒടിഞ്ഞുപോയ കാൽ നേരെയായില്ല. അതിനാൽ അയാൾക്ക് ആജീവനാന്തം പിന്നെ ഒരാനയുടെ പുറത്തു കയറാൻ സാധിച്ചിട്ടില്ല.

ഒരിക്കൽ ആറൻമുളക്ഷേത്രത്തിന്റെ ചില അറ്റകുറ്റപ്പണികൾക്ക് ഏതാനും തടികൾ മുറിപ്പിച്ചുകൊണ്ടുവരുന്നതിനായി ദേവസ്വം വക കാര്യസ്ഥൻമാരിലൊരാൾ നാലഞ്ചു കൂലിവേലക്കാരോടുകൂടി സമീപത്തുള്ള 'നാരങ്ങാനം' എന്ന സ്ഥലത്തു പോയിരുന്നു. ആ വനത്തിൽ അക്കാലത്ത് എവിടെനിന്നോ ഒരു വലിയ വ്യാഘ്രം വന്നുചേർന്നിരുന്നു. ആ കടുവാ കാര്യസ്ഥനെയും ചില കൂലിക്കാരെയും പിടിച്ചു തിന്നു. ബാക്കിയുണ്ടായിരുന്ന രണ്ടു വേലക്കാർ അവിടെനിന്നു മരണഭീതി യോടുകൂടി ഓടി ഒരുവിധത്തിൽ ആറൻമുള മടങ്ങിയെത്തി. അപ്പോൾ ക്ഷേത്രംപണിയെ സംബന്ധിച്ചുതന്നെ ചില കാര്യങ്ങൾ ആലോചിച്ചു നിശ്ചയിക്കാനായി തോട്ടാവള്ളിക്കുറുപ്പും കരയിൽ പ്രധാനൻമാരായ മറ്റു ചിലരും ക്ഷേത്രസന്നിധിയിൽ കൂടിയിരുന്നു. മടങ്ങിവന്ന കൂലിവേലക്കാർ ആ സ്ഥലത്തു ചെന്നു വനത്തിൽ പോയിട്ടുണ്ടായ അത്യാപത്തുകളെല്ലാം പറഞ്ഞു കേൾപ്പിച്ചു. "തടി വെട്ടിക്കൊണ്ടുവരേണ്ടത് അത്യാവശ്യമാണ്. ഈ സ്ഥിതിക്ക് കൂലിവേലക്കാരും മറ്റും പേടിച്ചിട്ട് ആ വനത്തിലേയ്ക്ക് പോവുകയുമില്ല. ഇനി എന്താണു നിവൃത്തി?" എന്നായിരുന്നു കുറുപ്പു മുതലായവരുടെ പിന്നത്തെ ആലോചന. ഈ വർത്തമാനങ്ങളെല്ലാം കേട്ടുകൊണ്ടു വലിയ ബാലകൃഷ്ണനും അവിടെ നിൽക്കുന്നുണ്ടായിരുന്നു. എല്ലാം കേട്ടു കഴിഞ്ഞപ്പോൾ വലിയ ബാലകൃഷ്ണൻ നാരായണൻനായരുടെ നേരെ തുമ്പിക്കൈകൊണ്ടു എന്തോ ആംഗ്യം കാണിച്ചിട്ടു കിഴക്കോട്ടു നടന്നു തുടങ്ങി. പിന്നാലെ നാരായണൻനായരും പോയി. ക്ഷണത്തിൽ നാരങ്ങാനം വനത്തിലെത്തി. വലിയ ബാലകൃഷ്ണൻ ആ കാട് ആകപ്പാടെ ഒന്നിളക്കി. ഉടനെ കടുവാ വലിയ ബാലകൃഷ്ണന്റെ നേരെ ചാടിച്ചെന്നു. വലിയ ബാലകൃഷ്ണൻ കടുവായുടെ കാലും വാലും കൂട്ടിപ്പിടിച്ചെടുത്തു ഒരു പാറപ്പുറത്തു ഒരടി കൊടുത്തു. അതോടുകൂടി കടുവായുടെ കഥ കഴിഞ്ഞു വലിയ ബാലകൃഷ്ണൻ കടുവായെ കൊമ്പിൻമേൽ കുത്തിക്കോർത്തെടുത്തു നാരായണൻനായരെയും പുറത്തു കയറ്റിക്കൊണ്ടു നേരെ പടിഞ്ഞാട്ടു നടന്നു കുറുപ്പു മുതലായവരിരുന്ന സ്ഥലത്തെത്തി കടുവായെ താഴെയിട്ടു. അവിടെ കൂടിയിരുന്നവരെല്ലാം ആ കടുവായെക്കണ്ടു അത്ഭുതപ്പെട്ടു.

അത്രയും വലിയ കടുവായെ അവരാരും മുമ്പു കണ്ടിട്ടില്ലായിരുന്നു. ഇങ്ങനെ കടുവായെക്കുറിച്ചുണ്ടായ ഭയം തീർന്നതിനാൽ പിന്നെ മുറയ്ക്കു ദേവസ്വം കാര്യസ്ഥൻമാരും കൂലിവേലക്കാരുംകൂടി പോയി നാരങ്ങാനം മലയിലും മറ്റു മലയിലുംനിന്ന് അമ്പലംപണിക്ക് ആവശ്യമായിരുന്ന തടി മുഴുവനും മുറിച്ചെടുത്തു. ആ തടികളെല്ലാം പിടിച്ച് ആറ്റിലിറക്കുകയും അമ്പലക്കടവിൽക്കൊണ്ടുവന്നാൽ പിടിച്ചു കരയ്ക്കുകയറ്റുകയും ചെയ്തതു ദേവസ്വം വക ആനകൾ മൂന്നുംകൂടിത്തന്നെയായിരുന്നു.

ആ മലയുടെ ചെരിവിൻ മുകളിൽ വലിയ ബാലകൃഷ്ണനും താഴെ ബാലകൃഷ്ണനും നിന്നുകൊണ്ട് ഒരു വലിയ തടി പിടിച്ചിറക്കിയപ്പോൾ പിടുത്തം ശരിയാകാഞ്ഞിട്ടോ എന്തോ ബാലകൃഷ്ണന്റെ പുറത്തിരുന്നു കൊണ്ട് അയ്യപ്പൻപിള്ള ബാലകൃഷ്ണനെ ഒന്നടിച്ചു. അടികൊണ്ട ക്ഷണത്തിൽ ബാലകൃഷ്ണൻ തടി വിട്ടിട്ടു തല ഒന്നു കുടയുകയും മുമ്പോട്ടൊന്നു തിരിയുകയും ചെയ്തു. അതോടുകൂടി അയ്യപ്പൻപിള്ള താഴെ ബാലകൃഷ്ണന്റെ മുമ്പിൽ വീണു. ഉടൻ ബാലകൃഷ്ണൻ അയാളെ തൂക്കിയെടുത്തു മേൽപ്പോട്ടെറിഞ്ഞിട്ടു കൊമ്പുയർത്തിപ്പിടിച്ചുകൊണ്ടു നിന്നു. അയ്യപ്പൻപിള്ള വന്നു ബാലകൃഷ്ണന്റെ കൊമ്പിൻമേൽ വീണു. പിന്നെയും അയാളെ ബാലകൃഷ്ണൻ നിലത്തിട്ടു രണ്ടുമൂന്നുകൂടി കുത്തി കഥ കഴിച്ചിട്ടു വലിച്ചെടുത്തു ആറ്റിലേക്കെറിഞ്ഞു. വലിയ ബാലകൃഷ്ണന് ആരെയും കൊല്ലുന്നതു ഇഷ്ടമല്ലായിരുന്നു. നിവൃത്തിയുണ്ടായിരുന്നെങ്കിൽ അയ്യപ്പൻപിള്ളയെ കൊല്ലാൻ അവൻ സമ്മതിക്കില്ലായിരുന്നു. വലിയ ബാലകൃഷ്ണൻ തടിയിൽനിന്നു പിടി വിട്ടിട്ട് അയ്യപ്പൻപിള്ളയെ രക്ഷിക്കാൻ വന്നാൽ ആ വലിയ തടി ഉരുണ്ടുവന്നു അയ്യപ്പൻപിള്ളയും ബാലകൃഷ്ണനും കുട്ടികൃഷ്ണനും മറ്റനേകം വേലക്കാരും മരിക്കുമായിരുന്നു. അതിൽഭേദം ഒരാൾ മാത്രം മരിക്കുന്നതാണല്ലോ എന്നു വിചാരിച്ചാണ് വലിയ ബാലകൃഷ്ണൻ അയ്യപ്പൻപിള്ളയെ രക്ഷിക്കാൻ പോകാഞ്ഞത്. ഇതു മുമ്പൊരിക്കലുണ്ടായ സംഗതികൊണ്ടറിയാവുന്നതുമാണല്ലോ.

അയ്യപ്പൻപിള്ള കഴിഞ്ഞതിന്റെ ശേഷം അയാൾക്കു പകരം നിയമിച്ചത് അയാളുടെ അനുജനായ പത്മനാഭപിള്ളയെ ആയിരുന്നു. പത്മ നാഭപിള്ളക്കു ബാലകൃഷ്ണൻ തന്റെ ജ്യേഷ്ഠനെ കൊന്നവനാണല്ലോ എന്നു വിചാരിച്ചു അവനോടു സാമാന്യത്തിലധികം വിരോധമുണ്ടായിരുന്നു. അതിനാലയാൾ അധികം താമസിയാതെതന്നെ വിഷം കൊടുത്തോ

എന്തോ ബാലകൃഷ്ണനെ കൊല്ലുകയും വയറ്റിലുണ്ടായ ഒരു വേദനനിമിത്തം മരിച്ചതാണെന്നു പറഞ്ഞു പരസ്യപ്പെടുത്തുകയും ചെയ്തു.

അനന്തരം അധികം താമസിയാതെ പ്രായാധിക്യം നിമിത്തം നാരായണൻനായർ മരിച്ചു. അയാൾക്കു പകരം നിയമിച്ചതു ബാലകൃഷ്ണനെ ക്കൊന്ന ദ്രോഹിയായ പത്മനാഭപിള്ളയെയാണ്. പത്മനാഭപിള്ളയെ സഹായിക്കുന്നതിനു നാരായണൻനായരുടെ അനന്തരവനായ കൊച്ചു കൃഷ്ണനെയും നിയമിച്ചു. തന്റെ കൂട്ടുകാരനായിരുന്ന ബാലകൃഷ്ണനും പാപ്പാനായിരുന്ന നാരായണൻനായരും പൊയ്പോയതിനാൽ വലിയ ബാല കൃഷ്ണനുണ്ടായ ദുഃഖം അപരിമിതമായിരുന്നു. അതിനു കൊച്ചുകൃഷ്ണൻ കൂടെയുണ്ടല്ലോ എന്നൊരു സമാധാനം മാത്രമേ വലിയ ബാലകൃഷ്ണനുണ്ടാ യിരുന്നുള്ളു. വലിയ ബാലകൃഷ്ണനു നാരായണൻനായരെക്കുറിച്ചുണ്ടാ യിരുന്നതുപോലെയുള്ള സ്നേഹം കൊച്ചുകൃഷ്ണനെക്കുറിച്ചും വലിയ ബാലകൃഷ്ണനെക്കുറിച്ചു നാരായണൻനായർക്കുണ്ടായിരുന്നതുപോലെയുള്ള സ്നേഹം കൊച്ചുകൃഷ്ണനുമുണ്ടായിരുന്നു. ദുഃഖങ്ങൾ വരുന്നേരമൊക്കെയും കൂട്ടത്തോടെ എന്നതുപോലെ നാരായണൻനായർ കഴിഞ്ഞിട്ട് അധികം താമസിയാതെ തോട്ടാവള്ളിൽ മൂത്തകുറുപ്പും മരിച്ചു. അതു നിമിത്ത മുണ്ടായ ദുഃഖവും വലിയബാലകൃഷ്ണനു കേവലം ദുസ്സഹംതന്നെയാ യിരുന്നു. തന്റെ സകല സങ്കടങ്ങളുടെയും പരിഹാരകർത്താവായിരുന്ന കുറുപ്പു കഴിഞ്ഞതിന്റെ ശേഷം വലിയ ബാലകൃഷ്ണൻ സന്താപസന്തപ്ത ഹൃദയനായിത്തന്നെയാണ് ഓരോ ദിവസങ്ങളെയും നയിച്ചുകൊണ്ടി രുന്നത്.

ഒരിക്കൽ "ചെറിയനാട്" എന്ന ദേശത്തുള്ള മൂത്തതിന്റെ ഇല്ലംപണി വകയ്ക്ക് ഒരു വലിയ തടി ഒരു സ്ഥാനത്തുനിന്നു പിടിച്ചു പണിസ്ഥലത്തു കൊണ്ടു ചെന്നു കൊടുക്കുന്നതിനു വലിയ ബാലകൃഷ്ണനെ കൊണ്ടു പോയിരുന്നു. തടി പണിസ്ഥലത്താക്കിക്കൊടുത്തതിന്റെശേഷം മൂത്തതു പത്മനാഭപിള്ളയ്ക്കു പത്തു പണവും ഒരു കൂട്ടം മുണ്ടും നേര്യതും കൊടുത്തു. കൂടെച്ചെന്ന് ഒരുപോലെ അദ്ധ്വാനിച്ച കൊച്ചു കൃഷ്ണനു യാതൊന്നും കൊടുത്തുമില്ല. മൂത്തതിന്റെ ഇല്ലത്തുനിന്നു പുറത്തിറങ്ങി യപ്പോൾ കൊച്ചുകൃഷ്ണൻ മനസ്താപത്തോടുകൂടി "വലിയ ബാലകൃഷ്ണ നെയും കൊണ്ട് എവിടെപ്പോയാലും എന്നെ ഇങ്ങനെ ആരും പൂജ്യമാക്കി വിടാറില്ല. ഞാനും കൂട്ടുകാരനോടൊപ്പം അദ്ധ്വാനിച്ചവനാ ണെന്നുള്ള

പരമാർത്ഥം ആ മൂത്തതറിഞ്ഞില്ലല്ലോ. വേണ്ടാ ഈശ്വര നറിയുമല്ലോ, അതു മതി" എന്നു പറഞ്ഞു. അതുകേട്ടു വലിയ ബാല കൃഷ്ണൻ പോയി തടി പിടിച്ചു മുമ്പു കിടന്നിരുന്ന സ്ഥലത്തു കൊണ്ടു ചെന്നിട്ടു. അങ്ങനെ ചെയ്യാതിരിക്കാൻ പത്മനാഭപിള്ള വലിയ ബാലകൃഷ്ണൻനോടു വളരെ പറഞ്ഞുനോക്കി. എങ്കിലും അവൻ അതു ഒട്ടും വകവെച്ചില്ല. അതിനാൽ വലിയ ബാലകൃഷ്ണനെക്കുറിച്ച് പത്മനാഭ പിള്ളയുടെ മനസ്സിൽ വൈരം അങ്കുരിക്കുകയും അപ്പോൾത്തന്നെ കഴിഞ്ഞു വെങ്കിലും തോട്ടാവള്ളിലെ അന്നത്തെ മൂത്തകുറുപ്പ് മുമ്പിലത്തെ മൂത്ത കുറുപ്പിനെപ്പോലെ ശാന്തനല്ലെന്നും അത്യുഗ്രമൂർത്തിയും കഠിനഹൃദയനും കുറ്റക്കാരെ കഠിനമായി ശിക്ഷിക്കുന്ന നിർദ്ദാക്ഷിണ്യനുമാണെന്നു നല്ല പോലെ അറിയാമായിരുന്നതുകൊണ്ടു പത്മനാഭപിള്ള വലിയ ബാല കൃഷ്ണന്റെ നേരെ ഉടനെ കടുംകൈ ഒന്നും പ്രവർത്തിച്ചില്ല.

ആറൻമുളയ്ക്കു സമീപംതന്നെ ആറ്റിൽ അത്യഗാധമായ ഒരു സ്ഥല മുണ്ട്. ആ സ്ഥലത്തിനു "കയ്പുഴക്കയം" എന്നാണു പേരു പറഞ്ഞു വരുന്നത്. ആ കയത്തിനടുത്തുള്ള മലയിൽക്കിടന്നിരുന്ന രണ്ടു തടികൾ പിടിച്ചു കയത്തിനു സമീപമാക്കിക്കൊടുക്കണമെന്ന് ഒരാൾ ആവശ്യപ്പെടു കയാൽ പത്മനാഭപിള്ള വലിയ ബാലകൃഷ്ണനെയും കൊണ്ടുപോയി രുന്നു. ആ മലയുടെ മുകളിൽനിന്നു തടി താഴെയിറക്കി കയത്തിന്റെ സമീപത്താ ക്കുന്ന കാര്യം ഏറ്റവും കൃച്ഛ്രസാധ്യമായിരുന്നു. എങ്കിലും വലിയ ബാലകൃഷ്ണൻ ഒരു തടിപിടിച്ചു കയത്തിൽ നിശ്ചിതസ്ഥല ത്താക്കി. രണ്ടാമത്തെ തടിപിടിച്ചിറക്കിയപ്പോൾ പത്മനാഭപിള്ള ആനയുടെ ചങ്ങല യും തടിയുംകൂടി ബന്ധിച്ചു. ചങ്ങലയുടെ ഒരറ്റം തടിയുടെ വക്കത്തെ തുളയിൽക്കോർത്താണ് ബന്ധിച്ചത്. ഇതൊരപകടമാണെന്നു വലിയ ബാലകൃഷ്ണന് അപ്പോൾത്തന്നെ തോന്നാതെയിരുന്നില്ല. എങ്കിലും കൃത്യം നിർവ്വഹിക്കാതെയിരിക്കാൻ നിവൃത്തിയില്ലാതെയിരുന്നതിനാൽ അവൻ ഒരു വിധത്തിൽ തടിപിടിച്ചുകൊണ്ടുപോയി. കയത്തിനു സമീപം ചെന്നപ്പോൾ പത്മനാഭപിള്ള സ്ഥാനംനോക്കി ഒരടി വെച്ചുകൊടുത്തു. അക്കാലംവരെ ഒരിക്കൽപോലും അടികൊണ്ടിട്ടില്ലാത്ത വലിയ ബാലകൃഷ്ണന് അത് അത്യന്തം ദുസ്സഹമായിരുന്നു. അടിയുടെ വേദന സഹിക്കവയ്യാഞ്ഞിട്ട് വലിയ ബാലകൃഷ്ണൻ തടിയോടുകൂടി കയത്തിലേയ്ക്ക് ചാടി. തടി ചങ്ങല യോടുകൂടി ബന്ധിച്ചിരുന്നതിനാൽ അതു വേർപെടുത്താനും തടിയും

കൊണ്ടു കയത്തിൽനിന്നു കരയ്ക്ക് കയറാനും നിവൃത്തിയില്ലാഞ്ഞതിനാൽ വലിയ ബാലകൃഷ്ണൻ കയത്തിലകപ്പെട്ടു. ഉടലിനു സാമാന്യത്തിലധികം പൊക്കമുണ്ടായിരുന്ന വലിയ ബാല കൃഷ്ണൻ കയത്തിലകപ്പെട്ടിട്ട് അവന്റെ തുമ്പിക്കൈയിന്റെ അഗ്രംമാത്രമേ വെള്ളത്തിനു മുകളിൽ കാൺമാനുണ്ടായിരുന്നുള്ളു. അതുതന്നെ അവൻ ശ്വാസംമുട്ടാതിരിക്കാനായിട്ട് ഉയർത്തിപ്പിടിച്ചതിനാലാണ്.

വലിയ ബാലകൃഷ്ണന്റെ ഈ കഷ്ടസ്ഥിതി കണ്ടുകൊണ്ടു പത്മനാഭ പിള്ള കരയ്ക്ക് നിന്നിരുന്നു. ആ സമയം എവിടെനിന്നോ ഒരു കാട്ടുപോത്ത് അവിടെ ചാടിചെന്നു പത്മനാഭപിള്ളയെ വെട്ടി നാലഞ്ചാക്കി ഖണ്ഡിച്ചു കയത്തിലേയ്ക്ക് തട്ടിയിട്ടിട്ടു വന്ന വഴിയേ പോയി. വലിയ ബാലകൃഷ്ണനെ കൊന്നിട്ടു തനിക്കു സുഖമായിരിക്കാമെന്നായിരുന്നു വല്ലോ പത്മനാഭപിള്ളയുടെ വിചാരം. അന്യൻമാരെ ദ്വേഷിച്ചിട്ടു തങ്ങൾക്കു സുഖമുണ്ടാക്കാമെന്നു വിചാരിക്കുന്നവർക്കൊക്കെ ഒടുക്കമുണ്ടാകുന്ന ഫലം ഇങ്ങനെയ്യിരിക്കുമെന്ന് ഏവരുമോർക്കേണ്ടതാണ്.

അന്നുച്ചയ്ക്ക് തോട്ടാവള്ളിൽ മൂത്ത കുറുപ്പ് ഉണ്ടുകൊണ്ടിരുന്നപ്പോൾ ചോറ്റിൽ തലമുടി കണ്ടു. അതിനാൽ പിന്നെയുണ്ണാതെ അദ്ദേഹമെണീറ്റു കൈ കഴുകാനായി പുറത്തേയ്ക്കിറങ്ങിയപ്പോൾ കാൽ വാതിൽ പടിയിൻമേൽ മുട്ടി പെരുവിരൽ മുറിഞ്ഞു. അദ്ദേഹം ദുർനിമിത്തങ്ങളുടെ കാരണമെന്തായിരിക്കുമെന്നു വിചാരിച്ചുകൊണ്ടിരുന്നപ്പോൾ ക്ഷേത്രത്തിൽ നിന്ന് ഒരാൾ അവിടെ ചെന്ന് ഉച്ചപ്പൂജയുടെ പ്രസന്നപൂജ കഴിഞ്ഞു നട തുറന്നപ്പോൾ ശ്രീകോവിലകത്തെ വിളക്കുകൾ മിക്കവയും കെട്ടിരുന്നുവെന്നും ഉച്ചശ്ശീവേലിയുടെ പാണിക്കു കൊളുത്തിവെച്ച വിളക്കും മൂന്നു പ്രാവശ്യം കെടുകയുണ്ടായിയെന്നും ശീവേലിക്കെഴുന്നള്ളിച്ച മനുഷ്യന്റെ തല കട്ടളക്കാലിൻമേൽ മുട്ടി മുറിഞ്ഞുവെന്നും വലിയ ബാലകൃഷ്ണൻ വരായ്കയാൽ കുട്ടികൃഷ്ണന്റെ പുറത്താണ് ഉച്ചശ്ശീവേലിക്കെഴുന്നള്ളിച്ചതെന്നും പറഞ്ഞു. ഇതെല്ലാം കേൾക്കുകയും തനിക്കുണ്ടായ അനുഭവം വിചാരിക്കുകയും ചെയ്തിട്ടു കുറുപ്പു "എല്ലാംകൊണ്ടും നമുക്ക് എന്തോ ഒരാപത്ത് അടുത്തിരിക്കുന്നു എന്നു തന്നെ വിചാരിക്കേണ്ടിയിരിക്കുന്നു. അതെന്താണെന്നു തിരുവാറൻമുളദ്ദേവനുതന്നെയറിയാം. ഈശ്വരോ രക്ഷതു" എന്നു പറഞ്ഞു കഴിഞ്ഞപ്പോഴേയ്ക്കും ഒരാൾ വ്യസനാക്രാന്തനായി കണ്ണീരൊലിപ്പിച്ചുകൊണ്ടു കുറുപ്പിന്റെ അടുക്കലെത്തി. പത്മനാഭ

പിള്ള തല്ലി വലിയ ബാലകൃഷ്ണനെ കൈപ്പുഴക്കയത്തിൽച്ചാടിച്ചുവെന്നും അവന്റെ ചങ്ങലയും ഒരു വലിയ തടിയുംകൂടി കൂട്ടിബന്ധിച്ചിട്ടുള്ളതു കൊണ്ടു കരയ്ക്കു കയറാൻ നിവൃത്തിയില്ലാതെ അവൻ കയത്തിൽതന്നെ കിടക്കുന്നു എന്നും പത്മനാഭപിള്ളയെ ഒരു കാട്ടുപോത്തു വന്നു വെട്ടി നുറുക്കി കയത്തിലേയ്ക്ക് തള്ളിയെന്നും മറ്റും പറഞ്ഞുകേൾപ്പിച്ചു. ഈ വർത്തമാനം കേട്ടു വ്യസനാക്രാന്തനായ കുറുപ്പു പരിഭ്രമിച്ച് അങ്ങോട്ടോടി. കുറുപ്പു കയത്തിന്റെ സമീപമെത്തിയപ്പോൾ അവിടെ സ്ത്രീകളും പുരുഷൻമാരുമായി ആബാലവൃദ്ധം അസംഖ്യം ജനങ്ങൾ രണ്ടു കരയിലും തിങ്ങിക്കൂടിയിരുന്നു. ആ ജനക്കൂട്ടത്തിൽ കണ്ണീർ പൊഴിക്കാതെ ഒരു കുട്ടിപോലുമുണ്ടായിരുന്നില്ല. കൊച്ചുകൃഷ്ണൻ ഒരിടത്തു കിടന്നു മാറത്തടിച്ചു കരയുന്നു. കുട്ടികൃഷ്ണൻ കയത്തിലേയ്ക്കു നോക്കിക്കൊണ്ടുനിന്ന് ഉറക്കെ നിലവിളിക്കുന്നു. ആകപ്പാടെ അപ്പോളവിടെ ഒരു ഭൂകമ്പംതന്നെയായിരുന്നു. ആ സമയത്തും വലിയ ബാലകൃഷ്ണന്റെ തുമ്പിക്കൈയിന്റെ അറ്റം വെള്ളത്തിനു മീതെ കാൺമാനുണ്ടായിരുന്നു. അതിനാൽ അവനെ കരയ്ക്കു കയറ്റാനായി പലരും പല വിദ്യകൾ പ്രയോഗിച്ചുനോക്കി. ഒരു ഫലവുമുണ്ടായില്ല. നേരം സന്ധ്യയാകുന്നതു വരെ ശ്രമിച്ചിട്ടും ഒരു ഫലവുമുണ്ടാകാഞ്ഞതിനാൽ പിന്നെയെല്ലാവരും കണ്ണീരൊലിപ്പിച്ചുകൊണ്ടു പിരിഞ്ഞുപോയി. അന്ന് ആ ദേശത്ത് ഒരാൾ പോലും അത്താഴമുണ്ണുകയെന്നല്ല, വെള്ളം കുടിക്കുകപോലുമുണ്ടായില്ല. ഗംഭീരാശയനായിരുന്ന തോട്ടാവള്ളിൽ കുറുപ്പ് ഒരു വിധത്തിൽ വീട്ടിൽച്ചെന്നെത്തി വെറും നിലത്തു കിടന്നിട്ട് എണീറ്റതു മൂന്നു ദിവസം കഴിഞ്ഞതിന്റെ ശേഷമാണ്. അപ്പോഴേയ്ക്കും വലിയ ബാലകൃഷ്ണന്റെ കഥ കഴിയുകയും ചെയ്തിരുന്നു. പത്മനാഭപിള്ളയുടെ ദുഷ്കൃത്യം നിമിത്തമാണല്ലോ താൻ മരിക്കുന്നതെന്നുള്ള വിചാരം ബാലകൃഷ്ണന് ഉണ്ടായിരുന്നിരിക്കാം. എങ്കിലും കാട്ടുപോത്തു വെട്ടി അയാളെയും ആ കയത്തിൽത്തന്നെ ഇട്ടതിനാൽ അവസാനകാലത്തു അയാളുടെ ചോരയിൽ ക്കുളിച്ചിട്ടു മരിക്കാൻ ഇടയായല്ലോ എന്നുള്ള സമാധാനവും അവന്റെ മനസ്സിൽ തോന്നിയിരിക്കാം.

കുട്ടികൃഷ്ണനും ചിലപ്പോൾ മദമ്പാടുണ്ടാവുകയും നീരുവന്നു പൊട്ടുകയും ഭ്രാന്തിളകി ഓടി നടക്കുകയും ചെയ്യാറുണ്ടായിരുന്നു. എന്നാൽ അവനും ആരെയും ഉപദ്രവിക്കയില്ല. അവനൊരു കളിഭ്രാന്തനാ

യിരുന്നു. ആരെങ്കിലും വിളിച്ചു "കുട്ടികൃഷ്ണാ! നിന്റെ ഭ്രാന്തൊന്നു കാണട്ടെ" എന്നു പറഞ്ഞു ശർക്കരയോ പഴമോ വല്ലതും കൊടുത്താൽ അവൻ ഭ്രാന്തിളകിയതുപോലെ ഓടിനടന്നു കാണിക്കുമായിരുന്നു.

ബാലകൃഷ്ണനും വലിയ ബാലകൃഷ്ണനും കഴിഞ്ഞപ്പോൾ അവന്റെ ഉത്സാഹവും സന്തോഷവും കളിയുമെല്ലാം നശിച്ചു. പിന്നെ അവൻ കേവലം നിരുത്സാഹനായിട്ടാണ് ജീവിതത്തെ നയിച്ചിരുന്നത്. അങ്ങനെ അഞ്ചാറു കൊല്ലം കഴിഞ്ഞപ്പോൾ കുട്ടിക്കൃഷ്ണനും കഥാവശേഷനായി ത്തീർന്നു.